THE

# "TATTWA BODHINI"

A COMMENTARY ON FHE

## HARINAMA-KEERTHANA

OF

## *Ezhuthachan.*

---

EDITED AND PUBLISHED BY
R. PADMANABHA PILLAI, B. A.
THAMPANOOR,
**TRIVANDRUM.**

# തത്വബോധിനി

എഴുത്തച്ഛന്റെ ഹരിനാമകീർത്തനത്തിനുള്ള
ഒരു വ്യാഖ്യാനം
ശ്രീ ശങ്കരാചാര്യസ്വാമികളുടെ ദക്ഷിണാമൂർത്തി
സ്തോത്രവും അടങ്ങിയിട്ടുണ്ട്.

പ്രസാധകൻ—ആർ. പത്മനാഭപിള്ള ബി. ഏ.
തമ്പാനൂർ,

---

'കേരളോദയം' പ്രസ്സ്
തിരുവനന്തപുരം.

---

൧൦൮൭.
കാപ്പി—൧൦൦൦.
(പകർപ്പവകാശം)

☞ പ്രസാധകന്റെ മുദ്രയില്ലാത്ത പുസ്തകം വ്യാജമാകുന്നു.
വില രൂപാ കാലെ അരയ്ക്കാൽ

## ഹരിനാമകീർത്തനം "തത്വബോധിനി"

ഈ പുസ്തകത്തെപ്പററിയുള്ള ചില അഭിപ്രായങ്ങളെ തീയതിക്രമത്തിനു താഴെ ചേൎക്കുന്നു:—

മഹാരാജമാന്യരാജശ്രീ

എം. കൃഷ്ണൻനായർ അവർകൾ ബി. ഏ. ബി. എൽ.
തിരുവിതാംകൂർ ഹൈക്കോടതി ഒന്നാം ജഡ്ജി.

VELLAYAMBALAM,
21-10-88.

MY DEAR SIR,

I thank you very much for your kindly sending me a copy of the Harinamakeerthanam edited by you. I am reading it and I find it very valuable and useful.

I am
Yours truly,
(Sd.) M. KRISHNAN NAIR.

---

## ശ്രീമത് നീലകണ്ഠതീർത്ഥ സ്വാമികൾ.

കരുനാഗപ്പള്ളി.
൬൪ മിഥുനം ൩൦-ാംനു

ഹരിഃ സർവ്വം

മാന്യസുഹൃദഃ! ......"തത്വബോധിനി" സാധുഭക്തന്മാൎക്കത്യന്തമുപകരിക്കുമെന്നതിൽ സംശയമില്ല. വിവൃതിയെല്ലാം നോക്കി. തത്രതത്രശാസ്ത്രസാരംശൃംഗഗ്രാഹികയാ ഗ്രഹിക്കപ്പെട്ടിരിക്കുന്നു എന്നല്ല, അധുനാതനപണ്ഡിതാഭിപ്രായങ്ങളെക്രോഡീകരിച്ചു യുക്തി പറഞ്ഞുമിരിക്കുന്നു എന്നതു പാരിതാൎത്ഥ്യത്തെ ഉണ്ടാക്കുന്നു. എന്നാൽ ഗ്രന്ഥത്തിന്റെ സൌകൎയ്യത്തെ

ശാലക്കാർ സർവ്വഥാ ഗ്രസിച്ചു സാധുക്കളുടെ കഷ്ടദശാഫലം ഇതു സാധാരണതന്നെയല്ലേ.

നീലകണ്ഠതീർത്ഥർ (ഒപ്പ്)

---

മഹാരാജമാന്യരാജശ്രീ കൊല്ലങ്കോട്ടു രാജാ വാസുദേവരാജാ അവർകൾ:—

കൊല്ലങ്കോട്ട
൨൯—൯—൧൯൧൩

൪൯

ശ്രീ

ഹരിനാമകീർത്തനവ്യാഖ്യാനം അയച്ചതു കിട്ടി. തുഞ്ചത്തെഴുത്തച്ഛൻ ഉണ്ടാക്കിയതും വേദാന്തസാരമടങ്ങിയതും ഭക്തിപൂർവ്വം പലരും പാരായണത്തിനുപയോഗിക്കുന്നതുമായ ഈ സ്തോത്രത്തിന്റെ ഉള്ളിൽകിടക്കുന്ന തത്വങ്ങളെ സാമാന്യജനങ്ങൾക്കുകൂടി ധരിപ്പിപ്പാൻ തക്കനിലയിൽ എഴുതിയ 'തത്വബോധിനി' എന്ന വ്യാഖ്യാനം വളരെ നന്നായിരിക്കുന്നുണ്ട. ഇങ്ങിനെയുള്ള വിവരണം കൊണ്ടല്ലാതെ ശാസ്ത്രവ്യുൽപത്തിയല്ലാത്തവൎക്ക സാരം ധരിപ്പാൻ സാധിക്കയില്ല. അതിനാൽ ഈ വ്യാഖ്യാനത്തിനുവേണ്ടി ചെയ്തിട്ടുള്ള പരിശ്രമം അഭിനന്ദിക്കത്തക്കതുതന്നെ.

പ്രണവത്തെപ്പററി അധികം വിസ്തരിച്ചതും ദക്ഷിണാമൂർത്തിസ്തോത്രത്തെക്കൂടി ഇതിൽ വ്യാഖ്യാനസഹിതം ചേർത്തിട്ടുള്ളതും ഉപാസകന്മാരെ സഹായിക്കുന്ന ശ്ലാഘ്യകൃത്യംതന്നെ.

ഈ പുസ്തകത്തെക്കുറിച്ചു നാം വളരെ അനുമോദിക്കുന്നു. എന്നു വെങ്ങുനാട്ടു കോവിലകം വലിയരാജാവവർകൾ (ഒപ്പു)

Yours sincerely
VASUDEVA RAJAH
of Kollengode.

---

## കേരളസഞ്ചാരി.

കോഴിക്കോട്

൧൦൮൮ കർക്കടകം ൮൮-ാംനു-

......പ്രണവം, ശ്രീകൃഷ്ണാവതാരം, പുനർജ്ജന്മം, സാധനചതുഷ്ടയം, അദ്ധ്യാരോപാപവാദയുക്തികൾ, തത്വഭേദം, മായാവാദം യോഗം, ജ്ഞാനഭൂമികൾ, ജീവന്മുക്തി മുതലായവയുടെ നിരൂപണങ്ങളും ശ്രീശങ്കരാചാര്യസ്വാമികളുടെ ദക്ഷിണാമൂർത്തി സ്തോത്രവും ഇതിൽ അടങ്ങിയിരിക്കുന്നു. വ്യാഖ്യാനം ഒരു വിധം വിസ്തരിച്ചിട്ടാകുന്നു. വേദാന്തശാസ്ത്രത്തെപ്പറ്റി ചിലക്കുള്ള അന്ധവിശ്വാസങ്ങളെ ദൂരീകരിക്കുന്നതിനു വ്യാഖ്യാതാവു കഴിയുന്നതും യത്നിച്ചിട്ടുണ്ട്. എഴുത്തച്ഛനാൽ സ്വയം നിർമ്മിതമായ "ഹരിനാമകീർത്തനത്തി"ന്നു ഇപ്രകാരമുള്ള ഒരു വ്യാഖ്യാനം ആവശ്യമായിരുന്നു എന്നു ഞങ്ങൾ അഭിപ്രായപ്പെടുകയും ഇതിനെ ദൈവഭക്തന്മാർ ആദരപൂർവ്വം സ്വീകരിക്കുമെന്നു ഞങ്ങൾ വിശ്വസിക്കുകയും ചെയ്യുന്നു.

---

## സദാനന്ദവിലാസം

൮൮ മിഥുനം

ഗന്ധർവാംശജനായ എഴുത്തച്ഛനാൽ കേരളീയരുടെ ജ്ഞാനസിദ്ധ്യർത്ഥം നിർമ്മിതമായിട്ടുള്ള ഹരിനാമകീർത്തനത്തിനു തിരുവനന്തപുരം തമ്പാന്നൂർ ആർ. പത്മനാഭപിള്ള ബി. എ. അവർകളാൽ എഴുതപ്പെട്ടതും ഞങ്ങളുടെ അഭിപ്രായത്തിനു അത്യുത്തരപ്പെട്ടതുമായ "തത്വബോധിനി" എന്ന വ്യാഖ്യാനത്തിന്റെ ഒരു പ്രതി സന്തോഷപൂർവം കൈപ്പറ്റി സമ്മതിച്ചുകൊള്ളുന്നു. ഹരിനാമകീർത്തനം കേരളത്തിലെ മിക്ക ഹിന്ദുകുഡുംബങ്ങളിലും നിത്യപാരായണമായി ഉപയോഗപ്പെടുത്തി വരുന്നുണ്ടെങ്കിലും ഇതിന്റെ ശരിയായ അർത്ഥം ഗ്രഹിക്കാൻ ഇടവന്നിട്ടുണ്ടോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. ഉപനിഷത്പ്രതിപാദകമായ വേദാന്ത തത്വങ്ങളെ എല്ലാം ആ മഹാത്മാവു ഇ

തിൽ നല്ലപോലെ സംഗ്രഹിച്ചിട്ടുള്ളതിനാൽ വേദശാസ്ത്രപരിജ്ഞാനമുള്ള ഒരു മഹാന്റെ സഹായം കൂടാതെ ഇതിന്റെ താല്പര്യത്തെ മനസ്സിലാക്കാൻ സാധിക്കുന്നതല്ല. എന്നാൽ മിസ്റ്റർ പത്മനാഭപിള്ളയുടെ ശ്രമം ഈ വക ബുദ്ധിമുട്ടിനു വലിയ ഒരാശ്വാസത്തെ ജനിപ്പിച്ചിട്ടുണ്ട്. തത്വബോധിനി ചോരാഹരിനാമകീർത്തനത്തിലടക്കിവച്ചിട്ടുള്ള അദ്ധ്യാരോപവാദം തത്വങ്ങളുടെ സ്വഭാവങ്ങളും, യോഗലക്ഷണം, പ്രണവനിരൂപണം മുതലായ വേദാന്തവിഷയങ്ങളെ വ്യക്തപ്പെടുത്തിട്ടുള്ളതുകൂടാതെ ഇടയ്ക്കിടെ അന്തർഭവിച്ചിട്ടുള്ള കഥകളെയും ഭംഗിയാകുംവണ്ണം വിവരിച്ചിട്ടുണ്ട്. ഈ പുസ്തകത്തിന്റെ ഒടുവിൽ ദക്ഷിണാമൂർത്തിസ്തോത്രവും അതിന്റെ സ്ഥൂലമായ ഒരർത്ഥവും കൂടി കൊടുത്തിട്ടുള്ളതു ഏറ്റവും അനുയോജ്യമായിരിക്കുന്നു. ആകപ്പാടെ ഈ പുസ്തകം വേദാന്തജ്ഞാനസമ്പാദനത്തിനിച്ഛിക്കുന്ന കേരളീയർക്കു അത്യന്തം ഉപകാരപ്രദമായ ഒന്നാകുന്നു എന്നാണ് ഞങ്ങളുടെ അഭിപ്രായം.

---

# മുഖവുര.



മഹാനായ തുഞ്ചത്തു രാമാനുജൻ എഴുത്തച്ഛൻ ഒരു വേദാന്ത ജ്ഞാനിയായിരുന്നു എന്നു അദ്ദേഹത്തിന്റെ പല കൃതികളാലും തെളിയുന്നുണ്ട്. അദ്ദേഹത്തിന്റെ പ്രധാന കൃതികൾ സംസ്കൃതത്തിൽ നിന്നുള്ള തൎജ്ജമകളാണെല്ലൊ. എന്നാൽ അക്കാലത്തെ സമുദായ നേതാക്കന്മാരായ ബ്രാഹ്മണരെ ഭയന്നൊ, എന്തൊ, ഭാഗവതം ഏകാദശ സ്കന്ധമൊഴിച്ചു, വേദാന്തപ്രതിപാദകങ്ങളായ "ഭഗവൽഗീതാ," "ശ്രുതിഗീതാ," മുതലായി ചില പ്രധാന ഘട്ടങ്ങളെ അവയടങ്ങിയ ഗ്രന്ഥങ്ങളുടെ തൎജ്ജമയിൽ വിട്ടുകളഞ്ഞിരിക്കുന്നു. ഏകാദശ സ്കന്ധം തന്നെ മലയാളത്തിൽ അദ്ദേഹം തൎജ്ജമ ചെയ്തതാണൊ ഇപ്പോൾ നടപ്പുള്ളതെന്നു ചിലർ സംശയിക്കാതെയുമിരിക്കുന്നില്ല. തൎജ്ജമകൾ മാത്രമല്ലാതെ സ്വയ നിൎമ്മിതങ്ങളായ ചില ചെറിയ ഗ്രന്ഥങ്ങൾ വഴിയായും വേദാന്ത തത്വങ്ങളെ സംഗ്രഹിച്ചു്, അദ്ദേഹം കേരളീയൎക്കായി വെളിപ്പെടുത്തീട്ടുണ്ടു്. "ഹരിനാമകീൎത്തനവും," "ചിന്താരത്നവും," ഈ വകയിൽ ഉള്ളതാണു്.

വേദാന്തശാസ്ത്രം അറിയുന്നതിനു, ജാതിക്കെട്ടുമൂലവും മററും മലയാളികൾക്കുണ്ടായിരുന്ന പ്രതിബന്ധങ്ങൾ എഴുത്തച്ഛന്റെ കാലത്തിനിപ്പുറം മിക്കവാറും നീങ്ങിയിട്ടുണ്ടെന്നുള്ളതിനു സന്ദേഹമില്ല. ഇതിലേക്കു പ്രധാനമായി സഹായിച്ചതു

ഇംഗ്ലീഷുകാരുടെ ആഗമനവും തന്നിമിത്തമുണ്ടായ വിദ്യാ പ്രചാരവുമാകുന്നു. ഇതിനെ തുടന്നു (തത്വജ്ഞാനവിഷയമായി) ഇൻഡ്യാ മഹാരാജ്യത്തെട്ടുക — ശ്രീമൽ രാമകൃഷ്ണപരമഹംസരുടെ ശിഷ്യനായി വിശ്വവിശ്രുതനായിരുന്ന വിവേകാനന്ദസ്വാമികളുടെയും, കേരളത്തെ സംബന്ധിച്ചിടത്തോളം. വിഖ്യാതന്മാരായ ശ്രീമൽ കുഞ്ഞൻ പിള്ള ചട്ടമ്പി അവർകൾ, നാണു ആശാൻ അവർകൾ മുതലായവരുടെയും, പ്രയത്നങ്ങൾ ഏറെക്കുറെ ഫലിച്ചിട്ടും ഉണ്ട്. ഈ മഹാന്മാരുടെ നിഴലിൽ കൂടിയാണു പ്രസ്തുത കീർത്തന വ്യാഖ്യാനത്തിന്റെ പുറപ്പാട്.

വേദാന്തശാസ്ത്രം എന്നു വച്ചാൽ 'മണ്ടത്തനം, ഒന്നിനും കൊള്ളരുതായ്മ' എന്നു ചില മൂഢബുദ്ധികൾ ധരിച്ചിട്ടുണ്ട് ഈ ധാരണയെ നീക്കുന്നതിനു പ്രസ്തുത വ്യാഖ്യാനത്തിൽ ശ്രീകൃഷ്ണാവതാര നിരൂപണഘട്ടത്തിലും മററും ശ്രമിച്ചിരിക്കുന്നു. അറിവ് സുഖത്തെ തരുന്നു എന്നുള്ളതും എല്ലാ പ്രാണികളും സുഖത്തെ തേടുന്നു എന്നുള്ളതും ആരും സമ്മതിക്കും, വേദാന്തശാസ്ത്രം പ്രാപഞ്ച തത്വങ്ങളുടെ അറിവാണു. പ്രവൃത്തിയെ തേടുന്നതുപോലെ നിവൃത്തിയെ തേടുന്നതും ശാസ്ത്രീയമായ ഒരു സത്യമാകുന്നു.

മഹാനാശയനായ എഴുത്തച്ഛൻ ഈ ഹരിനാമകീർത്തനത്തിൽ സംഗ്രഹിച്ചിട്ടുള്ള അനുഭവവിചാരങ്ങളെ മുഴുവനും വെളിപ്പെടുത്തുന്നതു, അശക്യമാണെന്നു ഈ വ്യാഖ്യാനത്തിൽ ചില ഭാഗങ്ങൾ കൊണ്ടു തന്നെ സ്പഷ്ടമാകും. പ്രസ്തുതവ്യാഖ്യാനം ഒരു മാതിരി ധാർഷ്ട്യസൂചകമല്ലയോ എ

ന്നം കൂടി ചിലക്കു തോന്നിയേക്കാം. എങ്കിലും ഇതൊരു വല്യ കാൎയ്യമായാലും, സജ്ജന സമക്ഷം ചെല്ലുമ്പോൾ കുററങ്ങൾ തീൎന്നുപോകുമെന്നു കരുതിയും, മിക്ക നായർ ഗൃഹങ്ങളിലും ദിനസരി എന്നപോലെ പാരായണത്തിനുപയോഗിക്കാറുള്ള ഈ കീൎത്തനത്തിനു ഒരു സ്വന്ത സാധനപാഠമായി എഴുതിയ നോട്ടുകളെ കൂട്ടിച്ചേൎത്തു ഈ വിധം പ്രസിദ്ധപ്പെടുത്തുന്നതാണു. ചിലസ്ഥാനങ്ങൾക്കു ആവശ്യത്തിലധികം വ്യാഖ്യാനമായിപ്പോയി എന്നു ആരെങ്കിലും ശങ്കിക്കയാണെങ്കിൽ, ആയതു സംബന്ധപ്പെട്ട വിഷയങ്ങളെ വിശദപ്പെടുത്തണമെന്നുള്ള ഉദ്ദേശ്യത്തിന്മേലും, വായനക്കാരുടെ ശ്രദ്ധയെ ആവക കാൎയ്യങ്ങളിൽ ആകൎഷിക്കുന്നതിനു വേണ്ടിയുമാണെന്നു പറഞ്ഞുകൊള്ളുന്നു. "തത്വബോധിനി" എന്ന പ്രസ്തുത വ്യാഖ്യാനത്തിൽ അടങ്ങിയ വിഷയങ്ങളെ സംബന്ധിച്ചു മാന്യവായനക്കാൎക്കുണ്ടാകുന്ന അഭിപ്രായവ്യത്യാസങ്ങളെ അറിയിച്ചു തന്നാൽ കൊള്ളാം.

മന്യ, കൊല്ലം ജില്ലാക്കോട്ട് വക്കീൽ രാജശ്രീ ശ്രീനിവാസയ്യങ്കാർ ശാസ്ത്രി അവർകൾ ഹരിനാമകീൎത്തനത്തിനു എഴുതീട്ടുള്ള വ്യാഖ്യാനം വളരെ ഉപകാരപ്രദമായി തീൎന്നിട്ടുള്ള വിവരവും ഇവിടെ പ്രസ്താവയോഗ്യമാണു.

തമ്പാന്നൂർ
൧൦൯൯ തുലാം ൭-ാം. } പ്രസാധകൻ.



# ഹരിനാമകീൎത്തനം.

("തത്വബോധിനി" എന്ന വ്യാഖ്യാനസഹിതം)

ഹരിഃ ശ്രീഗണപതയെ നമഃ

അവിഘ്നമസ്തു.

---

" ഇതുള്ള വണ്ണമെ പറവാനുമിതറിവാനു-
മുള്ളം നല്ലുണർവുള്ളോരില്ലാരും ജഗത്തിങ്കൽ.

എഴുത്തച്ഛൻ.

മൂലം—

ഓംകാരമായ പൊരുൾ മൂന്നായ് പിരിഞ്ഞുടനെ
ആങ്കാരമായതിനു താൻ തന്നെ സാക്ഷിയതു
ബോധം വരുത്തുവതിനാളായിനിന്ന പര-
മാചാൎയ്യരൂപ ഹരിനാരായണായ നമഃ

അൎത്ഥം—ഓംകാരമായ പൊരുൾ=ഓം എന്നുള്ള ശബ്ദമായ പൊരുൾ. പൊരുൾ=വസ്തു. ഏതു വസ്തു ഓം എന്നുള്ള ശബ്ദമായി തീൎന്നുവൊ അതു. അതു നാദം എന്നു പറയപ്പെടുന്നു. ആ നാദത്തിൽ നിന്നും ഉണ്ടായ ഓംകാരത്തിനെ പ്രണവം എന്നും പറയുന്നു. പ്രണവശബ്ദം ഓംകാരകാരണമായ നാദം അല്ലെങ്കിൽ അവ്യക്തശബ്ദം എന്നുള്ള അൎത്ഥത്തിലും പ്രയോഗിക്കപ്പെടുന്നു. ഇവിടെ നാദത്തെ ബ്രഹ്മശബ്ദാൎത്ഥത്തിൽ എടുക്കേണ്ടതാണ്. ബ്രഹ്മശബ്ദം സൎവ്വവ്യാപിയും ജഗത്തിന്റെ ഉല്പത്തി, സ്ഥിതി, നാശങ്ങൾക്കു കാരണവും ആ

ടിസ്ഥാനവുമായ ഒന്നിനെ സൂചിപ്പിക്കുന്നു. എന്നാൽ ഇന്ദ്രിയങ്ങളാൽ അറിയപ്പെടുന്ന ഓരോ വിഷയങ്ങളെ ഓരോ വാക്കുകൾകൊണ്ടു കുറിക്കുന്നതുപോലെ കേവലം ഒരു പദാൎത്ഥത്തെയല്ലാ ബ്രഹ്മശബ്ദംകൊണ്ടു ഉദ്ദേശിക്കുന്നതു. വാക്കു മനസ്സുകൾക്കു എത്താത്തതായും എന്നാൽ സൂക്ഷ്മബുദ്ധിയ്ക്കു അനുഭവം മൂലം ഒരുവിധം എത്തുന്നതായും ഉള്ള ഒരു ഭാവംകൂടി ആ ശബ്ദത്തിൽ അടങ്ങിയിട്ടുണ്ടു്. ഉടനെ എന്നും മററും ചിലവാക്കുകൾ വാക്യപൂരണത്തിനായി ഈ കീൎത്തനത്തിൽ അവിടവിടെ ഉപയോഗിച്ചിരിക്കുന്നു. ആകാരമായതിനു=അ എന്നുള്ള ശബ്ദമായതിനു അ, എന്നുള്ള ശബ്ദസ്ഥാനത്തുള്ളതിനു; താൻതന്നെ സാക്ഷി=ഓംകാരാൎത്ഥമായ ഏതുവസ്തു മൂന്നായി പിരിഞ്ഞുവൊ അതുതന്നെ സാക്ഷി. സാക്ഷി=ചൈതന്യം. അന്യവസ്തുക്കളെ പ്രകാശിപ്പിക്കുന്നതു അറിയുന്നതു; അതു ആത്മാവായുമിരിക്കുന്നതിനാൽ, താൻ എന്നതിനു ഈ കീൎത്തനം ചൊല്ലുന്നജീവൻ എന്നും അൎത്ഥം വിളങ്ങുന്നു. അതു ബോധംവരുത്തുവതിനാളായി നിന്ന പരമാചാൎയ്യരൂപ=ഇപ്രകാരമുള്ള അവസ്ഥയെ അറിയിക്കുന്നതിനു എത്രയും ശ്രേഷ്ഠഗുരു മൂൎത്തിയായി നില്ക്കുന്നവനെ. ഹരി=വിഷ്ണു. എല്ലാവരുടേയും പാപങ്ങളെ ഹരിക്കുന്നവൻ. ഹരിക്ക=നശിപ്പിക്ക. നാരായണായനമഃ=നാരായണനായിക്കൊണ്ടു നമസ്കാരം. നാരായണൻ=നാരം അയനമായി സ്വീകരിച്ചവൻ. നാരം=ജലം, കാരണജലം. പ്രളയാവസ്ഥാ. സൎവ്വഭൂതങ്ങളും തങ്ങളുടെ സൂക്ഷ്മകാരണങ്ങളിൽ അടങ്ങുന്നവസ്ഥാ. അയനം=

[illegible] വിട്ട. പ്രളയാവസ്ഥക്ക സാക്ഷിയായിശേഷിക്കുന്ന ചൈതന്യം; ജലം, ജന്തുക്കൾക്ക പരമാശ്രയമായ ഒന്നാണെന്ന അനുഭവമാണ. ജീവോല്പത്തിക്ക കാരണമായ ശുക്ലരക്തങ്ങളും ജലമയംതന്നെ. ഈശ്വരചൈതന്യം ഇതുകളിൽ കുടികൊണ്ടില്ലെങ്കിൽ എങ്ങിനെ ഇവ ചേഷ്ടിക്കും. യാതൊരുവസ്തു സൃഷ്ടിസ്ഥിതിലയാദികൾക്ക കാരണമായും എന്നാൽ പരമാൎത്ഥത്തിൽ അതുകളെ അറിയാതെയുമിരിക്കുന്നുവോ അതു നാരായണശബ്ദംകൊണ്ട് നിർദ്ദേശിക്കപ്പെടുന്നു. ബ്രഹ്മശബ്ദത്തിനും ഈ അൎത്ഥംതന്നെ എന്നു മുമ്പു പറഞ്ഞതല്ലോ. ജഗത്പാലനമൂൎത്തിമാത്രമായ വിഷ്ണു എന്നുള്ള അൎത്ഥത്തിലും നാരായണശബ്ദം പ്രയോഗിക്കാറുണ്ട്. നമസ്കാരം=മനസ്സ്, വാക്ക, ശരീരം, ഇവകൊണ്ടുള്ള വണക്കം. ഈ കീൎത്തനത്തിൽ നമ്മുടെ (1) ആത്മാവും ജഗൽകാരണമായ ബ്രഹ്മവും ഒന്നാണെന്നുള്ള അഭേദവിചാരത്തിനെയാണ നമഃ ശബ്ദംകൊണ്ട സൂചിപ്പിക്കുന്നതു. ഇതൊരു നാമകീൎത്തനമാകയാൽ എല്ലാകീൎത്തനത്തിനും ഒടുവിൽ നാരായണായനമഃ എന്നതു ചേൎത്തിരിക്കുന്നു.

താല്പൎയ്യം. ഓംകാരാൎത്ഥമാകുന്ന ബ്രഹ്മവും ജീവനും ഒന്നെന്നുള്ള അഭേദവിചാരമാകുന്ന സാക്ഷാൽ ജ്ഞാനത്തിന്ന കാരണമായി പരമഗുരുവായിരിക്കുന്ന പരമാത്മാവിനെ ധ്യാനിക്കുന്നു. ഗ്രന്ഥങ്ങൾ സാധാരണമായി (വിശേഷിച്ച് ഹിന്ദുക്ക

---

(1) യാതൊന്നു എല്ലാം സ്വീകരിക്കയും ഉപേക്ഷിക്കയും ചെയ്യുന്നതുകൂടാതെ ഈ എല്ലാത്തിന്റേയും നാശരഹിതമായ അടിസ്ഥാനമായും ഇരിക്കുന്നുവോ അതു ആത്മാവു.

ളുടെ ഇടയിൽ) മംഗളാചരണ വാക്യങ്ങളോടുകൂടി ആരംഭിക്കപ്പെടുന്നു. അവ പ്രധാനമായി (൧) സഗുണമോ, നിർഗ്ഗുണമോ ആയ (1) വസ്തുവിനെ കുറിച്ചുള്ള "വസ്തുനിർദ്ദേശരൂപം." (൨) ഇഷ്ടദേവതയെയോ ഗുരുവിനെയൊ വണങ്ങുന്നതായ 'നമസ്കാരരൂപം' (൩) താൻ ഉദ്ദേശിക്കുന്ന ഗ്രന്ഥകാര്യം, സഫലമാകണമെന്നുള്ള "ആശീർവാദരൂപം" ഇങ്ങിനെ മൂന്നുവിധമാകുന്നു ൟ ആദ്യ കീർത്തനത്തിൽ നമസ്കാരരൂപമായ മംഗളാചരണത്തോടുകൂടി സഗുണവും നിർഗ്ഗുണവുമായ വസ്തുനിർദ്ദേശത്തെയും ചേർത്തിരിക്കുന്നു. ഗ്രന്ഥത്തിന്റെ മംഗലമായ സമാപ്തിക്കായി കൊണ്ടു ആദ്യം ഗുരുവന്ദനവും ൟശ്വരധ്യാനവും ഉചിതവുമാണു. (2)

## പ്രണവനിരൂപണം.

ഓം എന്നുള്ള ശബ്ദത്തിനു മൂന്നു പ്രത്യക്ഷ അവയവങ്ങളുണ്ടു്, അ- ഉ- മ- എന്നവയാകുന്നു. ബ്രഹ്മശബ്ദാർത്ഥത്തിനും മൂന്നു പ്രത്യക്ഷകാര്യങ്ങളുള്ളതായി വിചാരിക്കാം, അതായതു സ്ഥൂലം, സൂക്ഷ്മം, കാരണം എന്നവകൾ. അ, എന്നുള്ള അവയവസ്ഥാനത്തു സ്ഥൂലപ്രപഞ്ചം അല്ലെങ്കിൽ വിരാട്രൂപവും; ഉ- എന്നുള്ള അവയവസ്ഥാനത്തു സൂക്ഷ്മ പ്രപഞ്ചം അല്ലെങ്കിൽ ഹിരണ്യഗർഭരൂപവും; മ- എന്നുള്ള അവയവസ്ഥാനത്തു കാരണപ്രപഞ്ചം അല്ലെങ്കിൽ അവ്യാകൃതം അന്തര്യാമി രൂപവും നിൽക്കുന്നു എങ്ങിനെ നാദ

(1) പരമാത്മാവിൽ ഉള്ളതു. (2) പ്രാണങ്ങളെ അല്ലെങ്കിൽ പ്രാണികളെ നയിപ്പിക്കുന്നതിനാൽ പ്രണവം.

ബ്രഹ്മം അ, ഉ, ഇം എന്നുള്ള അവയവങ്ങളോടു കൂടി ഓം എന്നുള്ള പ്രണവശബ്ദമായി തീൎന്നുവോ അതുപോലെ ബ്രഹ്മവും മൂന്നുകാൎയ്യങ്ങളായി അതായതു വിരാൾപുരുഷൻ, ഹിരണ്യഗൎഭൻ, അവ്യാകൃതൻ, ഇങ്ങിനെ തീൎന്നതുപോലെ ഇരിക്കുന്നു. ഈ വിധം മൂന്നായി പിരിഞ്ഞതിൽ അ, എന്ന സ്ഥാനത്തു നിൽക്കുന്ന വിരാട്ടിനു അല്ലെങ്കിൽ സ്ഥൂലപ്രപഞ്ചത്തിനു സാക്ഷിയായിരിക്കുന്ന ആ ബ്രഹ്മത്തെ ജീവാഭേദമായി ഭാവിക്കുന്നു എന്നാണ് മുൻ കീൎത്തനത്തിൽ വിളക്കിയതു്.

ഈ പ്രണവശബ്ദത്തിനു ഇത്രവളരെ മാഹാത്മ്യം ഹിന്ദുശാസ്ത്രങ്ങളിൽ കല്പിച്ചിരിക്കുന്നതിനെപ്പററി ചിന്തിക്കാം. ഇതിന്റെ താല്പൎയ്യം മനസ്സിലാകാത്ത ചില യൂറോപ്യ പണ്ഡിതന്മാർ, ഇതിനെ അത്ര സാരമായി ഗണിച്ചിട്ടില്ലെന്നു അവരുടെ ഗ്രന്ഥങ്ങളിൽ നിന്നും കാണുന്നു. ഹിന്ദുമതതത്വങ്ങളെ മിക്കവാറും മനസ്സിലാക്കിയിട്ടുള്ള മാക്സ് മുള്ളർ എന്ന പാശ്ചാത്യവിദ്വാനും, അദ്ദേഹത്തിന്റെ വേദാന്ത തത്വജ്ഞാനം എന്ന പ്രസംഗത്തിൽ ഈ പ്രണവത്തെപ്പററി കേവലം ഒരു ശബ്ദത്തിനു ഇത്രപ്രാധാന്യം കല്പിക്കാൻ എന്തിരിക്കുന്നു എന്നു സ്വല്പം ആശ്ചൎയ്യഭരിതനായിതന്നെയാണ് പറയുന്നതു്.

(1) സമാഹിതമനസ്സോടുകൂടിയ ബ്രഹ്മാവിന്റെ ഹൃദയത്തിൽനിന്നും ആദ്യം നാദം (അവ്യക്തശബ്ദം) ഉണ്ടായി എന്നും ആ നാദത്തിൽ നിന്നും ഓംകാരവും, അതിൽ നിന്നും വേദങ്ങളും മററും ഉത്ഭവിച്ചു എന്നും ഹിന്ദുക്കളുടെ വേദ

(1) സമാധാനം.

ത്തിൽ പറയപ്പെട്ടിരിക്കുന്നു. ജഗത് സൃഷ്ടിക്കു ആദ്യം ശബ്ദം 'ഒരു ചലനം' ഉണ്ടായി എന്നു. പാശ്ചാത്യശാസ്ത്രങ്ങളും സമ്മതിക്കുന്ന സ്ഥിതിയ്ക്കു, മുൻപറഞ്ഞ പ്രണവ ഉൽപത്തിക്കു യുക്തിയില്ലാതെയുമല്ലാ. ക്ഷേത്രങ്ങളിൽ വച്ചിരിക്കുന്ന വിഗ്രഹങ്ങൾ എങ്ങിനെ ഈശ്വരസ്വരൂപത്തെ ഓർമ്മപ്പെടുത്തുന്നുവോ, അതുപോലെ ഓംകാരവും ഒരു പ്രതീകമായിട്ട് ഈശ്വരസ്വരൂപത്തെ സൂചിപ്പിക്കുന്നു. ഓംകാരത്തിനു അ, ഉ, മ, എന്നിങ്ങനെ മൂന്നു അവയവങ്ങളുള്ളതുപോലെ ഈശ്വരകാര്യമായ പ്രപഞ്ചത്തിനും സ്ഥൂലം, സൂക്ഷ്മം, കാരണം, ഇങ്ങിനെ മൂന്നുഭാഗങ്ങൾ തോന്നിക്കുന്നു എന്നു മുമ്പുപറഞ്ഞെല്ലൊ. ഈ മൂന്നു ഭാവങ്ങൾ ജീവന്മാക്കു (1) ജാഗ്രത, സ്വപ്നം, (2) സുഷുപ്തി. ഈ രൂപമായിനിൽക്കുന്നു. അ, എന്നതു സ്ഥൂലപ്രപഞ്ചാഭിമാനി ചൈതന്യമായ വിരാൾ (3) പുരുഷൻ എന്നുള്ളതിനും, ഉ, എന്നതു സൂക്ഷ്മപ്രപഞ്ചാഭിമാനി ചൈതന്യമായ ഹിരണ്യഗർഭനും, മ, എന്നതു കാരണപ്രപഞ്ചാഭിമാനിയായ (4) അവ്യാകൃതൻ അല്ലെങ്കിൽ, (5) അന്തര്യാമി എന്നതിനും പകരം നിൽക്കുന്നു. [ഹിരണ്യഗർഭൻ=ഹിരണ്യം ഉള്ളിൽ അടക്കിയവൻ. ഹിരണ്യം=സ്വർണ്ണം. സ്വർണ്ണംപോലെ തേ

(1) ഉണർന്നിരിക്കുന്നതു. (2) സ്വപ്നമില്ലാത്ത ഉറക്കം. (3) വി=വിശേഷ. രാട്=രാജാവു, പ്രഭു. പുരുഷൻ=പുരങ്ങളിൽ ശയിക്കുന്നവൻ. പുരം=വീടു. അതായതു സർവ്വഭൂതങ്ങളുടേയും ഹൃദയമാകുന്നവീടു. ശയിക്ക=കിടക്കുക; പൂർണ്ണതകൊണ്ടും പുരുഷൻ എന്നുപറയു. (4) വ്യാകൃതമല്ലാത്തവൻ. വ്യാകൃതം=വ്യക്തം. (5) അന്തര്യാമി=എല്ലാപദാർത്ഥങ്ങളുടേയും ഉള്ളിൽ പ്രവേശിച്ചു അതുകളെ നിയമിക്കുന്നവൻ, നടത്തുന്നവൻ.

ജ്യോതിരൂപൻ. സൂക്ഷ്മാവസ്ഥയിൽ പ്രപഞ്ചം ആദിത്യൻ ഉദിച്ചു വരുമ്പോൾ എങ്ങിനെയോ അതുപോലെ പ്രകാശരൂപമായിരിക്കും. പ്രസവിച്ചയുടനെ ജന്തുക്കളുടേയും ഉത്ഭവകാലങ്ങളിൽ കായകൾ, ഇലകൾ മുതലായതുകളുടേയും ചുവന്നുള്ള രൂപം ഇതിനെല്ലാറ്റിനും ദൃഷ്ടാന്തമാണ്. പാശ്ചാത്യരുടെ നെബുലാർ ഹൈപ്പാതസിസ് (Nebular-Hypothesis) എന്ന സിദ്ധാന്തവും ഇതിനെ അനുകൂലിക്കുന്നു.)

ഓങ്കാരത്തിൽ, അ, ഉ, മ, എന്നുള്ള വ്യക്തമാത്രകൾ കൂടാതെ ഒരു അവ്യക്ത മാത്രകൂടി അടങ്ങിയിരിക്കുന്നു. വാസ്തവത്തിൽ അൎദ്ധമാത്രയാണു മുഖ്യമായിരിക്കുന്നതു അതിലാണു മററു മൂന്നും സ്ഥിതിചെയ്യുന്നതും. അതുപോലെ പ്രപഞ്ചവിഷയത്തിലും മൂന്നവസ്ഥകൾ കൂടാതെ അവ്യക്തമായ (1) സത്താമാത്രം എന്നുള്ള നാലാമതൊരു അവസ്ഥ കൂടിയുണ്ടു്. ആ സത്താമാത്രത്തിലാണെല്ലാ മററുള്ള അവസ്ഥകൾ ഇരിക്കുന്നതു. ജീവന്റെ അവസ്ഥകളിലും മേൽപ്രകാരം ചിന്തിച്ചുകൊള്ളണം. പ്രപഞ്ചം അവ്യക്താവസ്ഥയിൽ നിന്നും സ്ഥൂലമായതുപോലെ പ്രണവവിഷയത്തിലും അവ്യക്തനാദത്തിൽ നിന്നു (൦) എന്നു തുടങ്ങി അ, ഉ, മുതലായ കാൎയ്യരൂപശബ്ദങ്ങളായി പരിണമിച്ചു.

ഇതു കൂടാതെ ബ്രഹ്മത്തിനും ഓങ്കാരത്തിനും തമ്മിൽ മററുപ്രകാരത്തിലും സാമ്യമുണ്ടു്. എല്ലാ പദാൎത്ഥങ്ങളും (അതായതു പ്രപഞ്ചം) നാമത്തിൽ അടങ്ങിയിരിക്കുന്നു. നാമം ഇല്ലാത്ത ഒരു പദാ

(1) ഉണ്ടു് - ഇരിക്കുന്നു - എന്നഭാവം മാത്രം - ശുദ്ധസ്ഥാനം.

ത്ഥം ചിന്തിക്കാൻ കഴിയുന്നതല്ലല്ലൊ. എല്ലാ നാമങ്ങളും ശബ്ദത്തിൽ അടങ്ങുന്നു. വ്യാകരണ ശാസ്ത്രപ്രകാരം എല്ലാ ശബ്ദങ്ങളും ഇം- എന്നുള്ള കാരണ ശബ്ദത്തിൽ അടങ്ങുന്നു. ക, ഖ, മുതലായ എല്ലാ ശബ്ദങ്ങളും, ഇം- അല്ലെങ്കിൽ അതിന്റെ പരിണാമരൂപമായ- അ-എന്ന ശബ്ദം കൂടാതെ ഉച്ചരിക്കാൻ പാടില്ലാത്തതാണ. ഇം- ശബ്ദത്തിന്റെ അനേകം അർദ്ധമാത്രകൾ ചേൎന്നാണ അ- ക- മുതലായ ശബ്ദങ്ങളുണ്ടായതു. ഈ കാരണ ശബ്ദം പ്രണവത്തിൽ അടങ്ങിയും ഇരിക്കുന്നു. അതുകൊണ്ടു എല്ലാ പദാൎത്ഥങ്ങൾക്കും ചേൎന്നു ഒരു നാമധേയമുണ്ടെങ്കിൽ അതു പ്രണവമാണെന്നു സ്പഷ്ടമായി. ഈ കാരണത്താൽ എല്ലാമായ ബ്രഹ്മത്തിന്റെ നാമധേയം ഓങ്കാരമാണെന്നു വേദങ്ങൾ ഘോഷിക്കുന്നു. അക്ഷരങ്ങളുടെ രൂപങ്ങളിലും ഇതു കാണാം. അനേകം (ഇം) കൂടിയാണ ഓരോ അക്ഷരങ്ങളുമായിരിക്കുന്നതു. ഇം-ശബ്ദത്തിനു (·) ഇങ്ങിനെയുള്ള കുത്തു അടയാളമാകുന്നു. അനേകം (·) ചേൎന്നാണ അ മുതലായ എഴുത്തുകളാകുന്നതു. ഃ- ഃ- എന്നിങ്ങനെ. പ്രപഞ്ചം (ഭൂമി, സൂൎയ്യൻ മുതലായവ) വട്ടമായി കാണുന്നതുപോലെ പ്രണവവും (●,o;) വട്ടം തന്നെ. പ്രണവം ലോകം നിറഞ്ഞിരിക്കുന്നു. പ്രസവിച്ചയുടൻ കുട്ടികളിൽനിന്നു പുറപ്പെടുന്നതു അതുതന്നെ. പക്ഷി, മൃഗാദികളുടെ ശബ്ദവും അതുതന്നെ. ചെമ്പോ കലമോ മറ്റൊ കൊട്ടിനോക്കുമ്പോൾ ഉണ്ടാകുന്നതും ആ നാദം തന്നെ. കാറ്റടിക്കുമ്പോൾ കേൾക്കുന്നതും പ്രണ

പംതന്നെ. * സോഹം, സോഹം എന്നുച്ചരിക്കുന്നതുപോലെയിരിക്കുന്ന നമ്മുടെ ശ്വാസോച്ഛ്വാസങ്ങളും പ്രണവരൂപങ്ങളാകുന്നു.

മുഹമ്മദീയരുടെ വേദഗ്രന്ഥമായ കുറാൻപ്രകാരം "അലിഫ്- ലാം- മിം- എന്നുള്ളയക്ഷരങ്ങൾ ഈശ്വരനാമമായ പരിശുദ്ധ മന്ത്രാക്ഷരങ്ങളാണെന്നു ആ മതക്കാർ വിശ്വസിച്ചുപോരുന്നു. ഓങ്കാരത്തിലെ മൂന്നവയവങ്ങൾക്കും അലീഫ്, ലാം, മിം; (അ- ല- ഇം) എന്നയക്ഷരങ്ങൾക്കും തമ്മിൽ വ്യത്യാസമില്ലെന്നു മിസ്റ്റർ ഹരിനാരായണൻ എന്ന വിദ്വാൻ അഭിപ്രായപ്പെടുന്നു.

പ്രണവം സത്യവാചകവുമാകുന്നു. ഒരാൾ മറെറാരാളോടു "നിങ്ങൾ ഇന്ന ഒരു സംഗതി നടന്നതു കണ്ടോ" എന്നു ചോദിച്ചാൽ രണ്ടാമൻ ഓം എന്നു ഉത്തരം പറയുന്നപക്ഷം, ചോദിച്ച കാര്യം യഥാർത്ഥമായി ഭവിച്ചതുതന്നെ എന്നു ഒന്നാമൻ മനസ്സിലാക്കുന്നു. സത്യം അല്ലെങ്കിൽ അനുവാദം എന്നുള്ള താല്പര്യത്തിൽ യാഗം മുതലായ ക്രിയകളിലെ ഓരോ ഘട്ടങ്ങളിലും പ്രണവശബ്ദത്തെ ഉപയോഗപ്പെടുത്തുന്നു. പ്രണവത്തിന അ, ഉ-മ- അർദ്ധമാത്ര, നാദം, ബിന്ദു, കലാ, കലാതീതാ, ശാന്തി, ശാന്ത്യതീതാ, ഉന്മനീ, മനോന്മനീ, പുരീ, മദ്ധ്യമാ, പശ്യന്തീ, പരാ, ഇങ്ങിനെ ൧൬ മാത്രകൾ ഉള്ളതായും ഓരോന്നിനും ൧൬ സൂക്ഷ്മാംശങ്ങളുണ്ടെന്നും രാമഗീതയിൽ വിവരിച്ചിരി

* സോഹം: സ=അവൻ- അതു. അഹം=ഞാൻ; ഞാൻ അതാകുന്നു- അതു=ബ്രഹ്മം. പ്രാണികൾ പ്രാണാപാനരൂപമായ ഈ മന്ത്രത്തെ സദാ അറിയാതെ ചൊല്ലിക്കൊണ്ടിരിക്കുന്നു. ഇതിനു അജപാ മന്ത്രമെന്നു പേരുള്ളതാകുന്നു.

കുന്നു- എന്നാൽ ഇവയെല്ലാം മേലെഴുതിയ നാല്യമാത്രയിൽ അടങ്ങിയവതന്നെ. പ്രണവത്തിനു + എന്ന അടയാളമുണ്ടു. മൂന്നു സ്വരങ്ങളും ഒന്നിൽ നിൽക്കുന്നു- ഈ സ്വരങ്ങളും അ- ഉ- ഇം- എന്ന മൂന്നു ശബ്ദങ്ങളും- ഒന്നിൽ നിൽക്കുന്നു എന്നു പറഞ്ഞതു അർദ്ധമാത്രാ സ്വരത്തിൽ മററു മൂന്നു ശബ്ദങ്ങളും നിൽക്കുന്നതുകൊണ്ടാകുന്നു- ഇതുപോലെ പ്രപഞ്ചവിഷയത്തിലും എടുത്തുകൊള്ളണം- പ്രപഞ്ചോയവച്ഛേദകങ്ങൾക്കു സത്താമാത്രവും പ്രണവാവയവങ്ങൾക്കു അർദ്ധമാത്രയും അധിഷ്ഠാനമായിരിക്കുന്നു- എന്നു മുമ്പു പ്രസ്താവിച്ചുവല്ലൊ- ഈ അർദ്ധമാത്ര അല്ലെങ്കിൽ സത്താമാത്രത്തിൽ, ഉച്ചരിക്കാൻ പാടില്ലാത്ത സത്താമാത്രക്കൊടി,- സത്താമാത്രപര്യന്തം- അടങ്ങിയിരിക്കുന്നു എന്നു പ്രത്യേകം പറയണമെന്നില്ലാ.

൨൦. പ്രണവാത്മരൂപിതന്നെയാണു സാക്ഷാൽ ശിവശക്തിസംഭവനായ ശ്രീമഹാഗണപതിയും. ആ മൂർത്തിക്കും മുദ്ര (+) എന്നതുതന്നെ. ഈ വിധമാലോചിക്കുമ്പോൾ ക്രിസ്ത്യാനികൾ ഏററവും പാവനമായി വിചാരിച്ചുപോരുന്ന കുരിശു അടയാളത്തിനു അർത്ഥമില്ലാതെയല്ലാ. പക്ഷെ അവരിൽ മിക്കപേരും അതിനെ കേവലം ഒരു കഴുമരമായിട്ടു ധരിച്ചിട്ടുള്ളതായിരിക്കാം. ഒരേവസ്തു മൂന്നവസ്ഥയിൽ പിതാവു, പുത്രൻ, പരിശുദ്ധാത്മാവു. എന്നപോലെ ഇതിക്കാണെങ്കിൽ ഇതുകൾക്കു (1) അനസ്യൂതമായും കാരണമായുമിരിക്കുന്നതുകൾവല്ലതും നാലാമതൊരു വസ്തുക്രിയങ്ങളായിരിക്കണമെന്നുള്ള തർക്കശാസ്ത്ര

1. ഇടകലർന്നു. ഇടന്നു.

സിദ്ധാന്തം അവരും ക്രമേണ സ്വീകരിക്കുമെന്നു തോന്നുന്നു.

| പ്രണവം. | | പ്രപഞ്ചതത്വങ്ങൾ |
|---|---|---|
| ഈം | (മ) | സ്വൎല്ലോകം, അവ്യാകൃതൻ, സുഷുപ്തി, സത്വം, ശിവൻ. |
| ഉ- | | ഭുവൎല്ലോകം, ഹിരണ്യഗൎഭൻ, സ്വപ്നം, രജസ്സ്, ബ്രഹ്മാവു. |
| അ- | | ഭൂലോകം, വിരാട്, ജാഗ്രത, തമസ്സ്, വിഷ്ണു. |

അൎദ്ധമാത്ര=തുൎയ്യം. തുൎയ്യാതീതം.

മേൽ വിവരിച്ചപ്രകാരം ഒരു പ്രതീകംപോലെ ധ്യാനയോഗ്യമായും വ്യാകരണശാസ്ത്രപ്രകാരം യുക്തിയുക്തമായും മറവമിരിക്കുന്നതുകൊണ്ടാണ ഹിന്ദുക്കൾ പ്രണവത്തിനെ ഇത്ര മുഖ്യമായി കരുതുന്നതു. ഒരു ഉപനിഷത് ഇതിൻെറ സ്വരൂപവും മാഹാത്മ്യവും വൎണ്ണിക്കുന്നതിനുമാത്രം ഏൎപ്പെട്ടിരിക്കുന്നു. അഥവാ, മേൽപ്രകാരം അൎത്ഥഗ്രഹണപൂൎവമല്ലാതെ, സാളിഗ്രാമകല്ലിൽ വിഷ്ണുധ്യാനമെന്നപോലെ, കേവലം ഒരംശാരബുദ്ധ്യാ പ്രണവത്തെ, വിചാരിച്ചാലും അതു ചിത്തശുദ്ധിക്കും അതുവഴി ആത്മജ്ഞാനോദയത്തിനും കാരണമാകുന്നതാണ്. പിന്നെ അൎത്ഥഗ്രഹണത്തോടുകൂടിയായാൽ ഫലത്തെപ്പററി പറയേണ്ടതില്ലല്ലോ. പ്രണവം ഉച്ചാരണത്തോടുകൂടിയും, കൂടാതെയും ധ്യാനിക്കപ്പെടാം. ഒരം രണ്ടിലും ബുദ്ധിശക്തിയനുസരിച്ചു പഴകിയാൽ അൎദ്ധമാത്രാരൂപമായ സൂക്ഷ്മപ്രണവത്തെ ധ്യാനിക്കുന്നതിനുള്ള യോഗ്യതയും, അനുഭവജ്ഞാനം അല്ലെങ്കിൽ മോക്ഷവും സിദ്ധമാകും.

## അഷ്ടാക്ഷരീമന്ത്രം.

നാരായണായനമഃ എന്നുള്ളതിനോട പ്രണവംകൂടി ചേൎക്കുമ്പോൾ മേൽപറഞ്ഞ മന്ത്രമായി. അതിന്റെ അൎത്ഥം:—മ=മായ; ന=ഇല്ല. മായ, അതായതു നശ്വരനാമരൂപങ്ങൾ ഇല്ല. എല്ലാം നാരായണമയം.

ശ്ലൊ: ഒന്നായനിന്നെയിഹരണ്ടെന്നുകണ്ടളവി-
ലുണ്ടായൊരിണ്ടൽബതമിണ്ടാവതല്ലമമ,
പണ്ടെക്കണക്കവരുവാൻനിൻകൃപാവലിക-
ളുണ്ടാകയെങ്കലിഹനാരായണായനമഃ

അൎത്ഥം: ഒന്നായനിന്നെ=ഏകവസ്തുവായനിന്നെ. ഇഹ=ഇവിടെ. രണ്ടെന്നുകണ്ടളവിൽ=ഞാൻ എന്നും ഈശ്വരൻ എന്നും: ദൃക്ക് (കാണുന്നവൻ) എന്നും ദൃശ്യം (കാണപ്പെട്ടതു) എന്നും അന്നം എന്നും പ്രാണൻ എന്നും ഇപ്രകാരം രണ്ടായി കണ്ടപ്പോൾ. ഉണ്ടായൊരിണ്ടൽ=ഉണ്ടായ ദുഃഖം. ബത=കഷ്ടം. മിണ്ടാവതല്ല=പറയാവതല്ല. മമ=എനിക്കു. പണ്ടെക്കണക്കവരുവാൻ=മുമ്പിലത്തെപ്പോലെ ഏകരൂപമായി വരുവാൻ. നിൻകൃപാവലികൾ=നിന്റെ കൃപയാകുന്ന ആവലികൾ. ആവലി=കൂട്ടം. പരിപൂൎണ്ണമായ കാരുണ്യം എങ്കൽ ഉണ്ടാകണം. നീ എന്നു പറഞ്ഞതു ഈശ്വരനെക്കുറിച്ചു.

താല്പൎയ്യം: ഏകവസ്തുവായ ബ്രഹ്മം പ്രകൃതി, എന്നും പുരുഷൻ എന്നും, ജീവനെന്നും, ഈശ്വരനെന്നും, അന്നം എന്നും പ്രാണൻ എന്നും ദൃക്ക് എന്നും ദൃശ്യമെന്നും, അല്ലെങ്കിൽ ശരീരമെന്നും ശരീരി എന്നും മററും രണ്ടുഭാഗമായി, അതായതു മോക്ഷാനന്ദരൂപമായ അദ്വൈതംവിട്ടു

(1) അനൃത, ജഡ, ദുഃഖരൂപമായ സംസാരം (2) അദ്ധ്യാസം നിമിത്തം ഉണ്ടാകയാൽ, ദേഹാഭിമാനിയായ ജീവനു വളരെ ദുഃഖത്തിനു സംഗതിയാകുന്നു. ആ അദ്ധ്യാസം നീങ്ങി രണ്ടററ ആനന്ദാവസ്ഥയെ പ്രാപിക്കുന്നതിനു ഈശ്വരൻ അനുഗ്രഹിക്കേണമെന്നു പ്രാർത്ഥിക്കുന്നു.

ഏകമായ വസ്തു പരമാർത്ഥത്തിൽ രണ്ടായി പരിണമിച്ചു എങ്കിൽ അതു പിന്നീടു ഒന്നാകണമെന്നുള്ള പ്രാർത്ഥന വൃഥാവായിതീരും. നേരെമറിച്ചു അതു ഭ്രമംനിമിത്തം രണ്ടായി തോന്നുകമാത്രം ചെയ്തു എങ്കിൽ ആയതു നീങ്ങി ഒന്നാകാം. രണ്ടെന്നുള്ള ഭാവം ആരോപംമൂലം വന്നതാണെന്നും, മമ (എനിക്കു) എന്നു ഈ കീർത്തനത്തിൽ പ്രയോഗിച്ചിരിക്കുന്നതുകൊണ്ട് ഈ ആരോപവും അതിന്റെ കാര്യങ്ങളായ ദുഃഖങ്ങളും ജീവനെ സംബന്ധിച്ച അജ്ഞാനംകൊണ്ടല്ലാതെ ഈശ്വരനെ ബന്ധിക്കുന്നതല്ലെന്നും ഈ ആരോപം അടിസ്ഥാനമാകുന്ന ബ്രഹ്മത്തെ അറിഞ്ഞാൽ നീങ്ങുമെന്നുംകൂടി ധ്വനിക്കുന്നു. യഥാർത്ഥബോധത്തിനു കാരണം ചിത്തശുദ്ധിയാണെന്നും, ചിത്തശുദ്ധിക്കു കാരണം പുണ്യകർമ്മങ്ങളാണെന്നും, അതിനും കാരണം പൂർവ്വവാസനയാണെന്നും മററും വാദിക്കുന്നവരോടു, മുട്ടുചോദ്യമായി ചോദിക്കുമ്പോൾ ഒടുവിൽ ഈശ്വരനിൽകൊണ്ടു അവർ അവസാനിപ്പിക്കും. ആ വിധം അജ്ഞാന

---

(1) അനൃതം=കള്ളം. (2)= ആരോപം; കയറുകണ്ടിട്ടു സർപ്പമാണെന്നു വിചാരിക്കുന്നതുപോലെയുള്ള ഭ്രമവിചാരം. അദ്ധ്യാസമുണ്ടാകുന്നതു അടിസ്ഥാനത്തിന്റെ യഥാർത്ഥജ്ഞാനമുണ്ടാകാത്തതുകൊണ്ടാണ്.

മറിച്ചിൽ മറിഞ്ഞതിന്റെശേഷം, ഈശ്വരനെ ശരണം പ്രാപിക്കുന്നതിനെക്കാൾ ആദ്യമെതന്നെ ജീവന്റെ പരമാത്മജ്ഞാനത്തിനും മുക്തിക്കും സ്വനിയന്താവായ ഈശ്വരന്റെ അനുഗ്രഹമൊന്നു മാത്രമാകുന്നു കാരണം എന്നെ പറവാനൊള്ളൂ എന്നുള്ള ഉത്തമപക്ഷത്തെ എഴുത്തച്ഛൻ സ്വീകരിച്ചിരിക്കുന്നതായി വിളങ്ങുന്നു.

മൂ: ആനന്ദചിന്മയഹരെഗോപികാരമണ
ഞാനെന്നഭാവമതു തോന്നായ്കവേണമിഹ
തോന്നുന്നതാകിലഖിലം ഞാനിതെന്നവഴി
തോന്നേണമെ വരദനാരായണായ നമഃ.

അ: ആനന്ദചിന്മയ=ആനന്ദം, അറിവു ഇതുകൾ സ്വരൂപമായവനെ. ഹരെ=ഹെ വിഷ്ണോ. പാപങ്ങളെ ഹരിക്കുന്നവനെ. ഹരിക്കുക= ഇല്ലാതാക്കുക. ഗോപികാരമണ=ഗോപികമാരുടെ രമണ, ഗോപികാ=ഗോപസ്ത്രീ, രമണൻ=രമിപ്പിക്കുന്നവൻ, ഭർത്താവു. ഞാനെന്നഭാവം=അഹംകാരം. ദേഹംതന്നെ ഞാൻ എന്നുള്ള വിചാരം. തോന്നായ്കവേണം. ഇഹ=ഇവിടെ, ഈ ജന്മത്തിൽ. അഖിലം=എല്ലാം. ഞാനിതെന്നവഴി=ഞാനാകുന്ന പ്രകാരം തോന്നേണമെ. വരദനാരായണായനമഃ=വരങ്ങളെ കൊടുക്കുന്നവനായ നാരായണനായിക്കൊണ്ടു നമസ്കാരം.

താ: പഞ്ചഭൂതസഞ്ചയമായ ദേഹംതന്നെ ഞാൻ എന്നുള്ള ഭാവമാണ് അജ്ഞാനത്തിന്റെ നാരായവേര. ആദ്യമുണ്ടായതും സംസാരദുഃഖങ്ങൾക്കു കാരണവുമതുതന്നെ. ആയതിനാൽ ആ മിഥ്യാബോധം ഒരിക്കലും ഉണ്ടാകരുതെന്നും ഉണ്ടാകുന്നപക്ഷം പ്രപഞ്ചം മുഴുവനും ഞാ

ഞാനാണെന്നുള്ള ഭാവം ഉണ്ടാകണമെന്നും ഭക്തവത്സലനായ ഭഗവാൻ ശ്രീകൃഷ്ണനോട് പ്രാൎത്ഥിക്കുന്നു.

അഹംകാരം രണ്ടുവിധം: ശുദ്ധവും അശുദ്ധവും. ശുദ്ധം എന്നതു സത്താമാത്രമായ ആത്മാവിനെ താനായി കാണുന്നതു, ആ സത്താമാത്രത്തിൽ പ്രപഞ്ചം മുഴുവനും അടങ്ങുന്നു. അശുദ്ധം എന്നതു ഇന്ന ആളിൽ ജനിച്ചു, ഇന്നനിറത്തിൽ, ഇന്ന ആകൃതിയിൽ ഉള്ള ഒരു മാംസപിണ്ഡമായ ദേഹമാണ് താൻ എന്നും മററുമുള്ള ഭാവം. ഈ ഭാവം ബന്ധത്തിന്നും മറെറതു മോക്ഷത്തിന്നും കാരണമാകുന്നു. അഹംകാരത്തിനെ സ്വാത്വികം, രാജസം, താമസം. ഇങ്ങിനെ മൂന്നായിട്ടും പിരിച്ചു ചൊല്ലാം. ഈ മൂന്നും മേൽപറഞ്ഞ അശുദ്ധം, ശുദ്ധം, എന്നതിൽ അടങ്ങിയവതന്നെ. പ്രാൎത്ഥന ഗോപികാരമണനായ ശ്രീകൃഷ്ണസ്വാമിയോടായതുകൊണ്ടു 'ആനന്ദചിന്മയ' എന്നുള്ള വിശേഷണം യോജിച്ചതുതന്നെ, എന്തെന്നാൽ കൃഷ്ണ എന്ന ശബ്ദത്തിന്റെ അൎത്ഥംതന്നെ സദാനന്ദരൂപം എന്നാകുന്നു. കൃഷ്=സത്; ഉള്ളതു; ണ= ആനന്ദം. ശ്രീകൃഷ്ണാവതാരം മറഞ്ഞുപോയില്ലെ, പിന്നെ ആ മൂൎത്തിയെക്കുറിച്ചുള്ള പ്രാൎത്ഥന വ്യൎത്ഥമല്ലയോ എന്നു ചോദിക്കയാണെങ്കിൽ, അങ്ങിനെയല്ല. അവതാരങ്ങൾ സൃഷ്ടിയിലെ ഓരോ കാലത്തുള്ള പ്രധാന മാതൃക (അച്ച്) കളാണ്. ആ മാതൃകാശക്തികൾ പ്രകൃതിയിൽ എന്നും അടങ്ങി നിൽക്കുന്നു. ആവൎത്തനം സൃഷ്ടിയുടെ ഒരു മുഖ്യധൎമ്മമാകയാൽ ഈ ശക്തികൾ പിന്നയും പിന്നയും വെ

ളിപ്പെട്ടുകൊണ്ടുവരും. എന്നുമാത്രവുമല്ലാ കേവലം ശ്രീകൃഷ്ണശരീരത്തെ ഉദ്ദേശിച്ചല്ലാ പ്രാൎത്ഥന: അനശ്വരമായ പരമാത്മാവിനെ സംകല്പിച്ചാണല്ലോ ആനന്ദചിന്മയ എന്ന സംബോധന ചെയ്തിരിക്കുന്നതു. ഗോപികാരമണ എന്നു പ്രയോഗിച്ചതു ഭഗവാന്റെ ഭക്തവാത്സല്യത്തെ കുറിക്കുന്നതിനു. "ഭക്തിവലയിൽപെടുവോൻകാണ്കെ" എന്നു തമിഴിൽ മാണിക്കവാചകരുടെ മൊഴിനോക്കുക.

## ശ്രീകൃഷ്ണാവതാരമഹിമ.

പിതാവും പുത്രനും എന്ന ഭാവത്തിലും, യജമാനനും ശിഷ്യനും, അല്ലങ്കിൽ ഗുരുവും ശിഷ്യനും എന്ന ഭാവത്തിലും, ഭൎത്താവും ഭാൎയ്യയും, എന്ന ഭാവത്തിലും സഗുണഭക്തി അനേകവിധം ഉള്ളതിൽ, ഭൎത്താവും ഭാൎയ്യയും എന്ന ഭാവനയിലുള്ളതാണ് ഏററവും ശ്രേഷ്ഠമായിട്ടുള്ളതു. ഇതു സാധാരണന്മാൎക്ക സാധിക്കത്തക്കതല്ലാ. ഗോപസ്ത്രീകളുടെ ഭക്തി മുഖ്യമായി ഈ തരത്തിലായിരുന്നല്ലോ. അതു വിഷയാനന്ദമായ കേവല ജന്തുധൎമ്മമല്ലാ. വിഷയാനന്ദത്തിൽ ദൃഷ്ടിയോടുകൂടി ഭഗവാന്റെ രാസക്രീഡയെ വ്യാഖ്യാനിക്കുന്നവർ—വിവേകാനന്ദസ്വാമികൾ ഒരിക്കൽ പ്രസ്താവിച്ചതുപോലെ—അന്ധകാരക്കുഴിയിൽ ചാടുന്നു. ഈ രാസക്രീഡ നടന്നതു കംസന്റെ ആജ്ഞാപ്രകാരം ധനുൎയ്യാഗത്തിനായി മധുരാപുരിക്കു പോകുന്നതിനു മുമ്പാണെന്നും അപ്പോൾ ഭഗവാൻ ബാല്യമായിരുന്നു എന്നും, ഗോപസ്ത്രീകളുമായി വൃന്ദാവനത്തിൽ വച്ച് നടന്ന ഈ ക

ലി (1) സപ്തധാതു സ്രവിക്കാ, തയ്യുള്ളതായിരു
ന്ന പുന്നും മററും കാണുന്നതുകൊണ്ടു, ഇതു,
ളകൻപിന്റെയും അതിൽനിന്നുമുണ്ടാകുന്ന പ
രമാനന്ദാവസ്ഥയുടേയും പ്രകടനിരൂപമായ ഒരു
ന്തമാണെന്നും, കേവലം മാംസവിഷയമായ
ഒരു ധമ്മമല്ലെന്നും സ്പഷ്ടമാകുന്നു. അഞ്ചാം വ
യസ്സു പ്രായത്തിൽ തന്നെ കാട്ടിലുള്ള ചെടിക
ളെയും പാറകളെയും കണ്ടു (2) ആനന്ദാശ്രു
പൊഴിക്കുന്ന ഒരാളിനു ജീവചൈതന്യമധികമുള്ള
ഭക്തന്മാരായ ഗോപസ്ത്രീകളിൽ അൻപുണ്ടായതു
അത്ഭുതമാണോ ?

അവതാരങ്ങളിൽ ആദ്യം താഴ്ന്നപടിയി
ലുള്ള ഒരു ജന്തുവായ മത്സ്യവും, പിന്നീടു അതിൽ
നിന്നും ഉൽകൃഷ്ടമായ കൂർമ്മവും, അടുത്തതു സ്വ
ല്പംകൂടി ഉയന്ന തരത്തിലുള്ള, ഒരു പന്നിയും,
പിന്നെ പാതി മൃഗവും, പാതി മനുഷ്യനുമായ,
നരസിംഹവും, അതിന്റെശേഷം ഒരു ചെറിയ
മനുഷ്യനായ, വാമനമൂത്തിയും, പിന്നെ ഒരു വ
ലിയ മനുഷ്യനായ ശ്രീരാമനും, പിന്നീടു ഏററവും
ഉൽകൃഷ്ട പുരുഷനായ ശ്രീകൃഷ്ണനും, ഇങ്ങിനെ
ക്രമേണ ശരീരത്തിലും, ആകൃതിയിലും, മററും വ
ദ്ധമാനമായി വരുന്ന മൂത്തികളാണല്ലൊ കാണു
ന്നതു. ഒരു കണക്കിനു ഇതേവരെയുണ്ടായതിൽ
ശ്രേഷ്ഠമായതു ശ്രീകൃഷ്ണാവതാരംതന്നെ. എപ്പോ
ൾ ധമ്മങ്ങൾ ക്ഷയിക്കയും അധമ്മങ്ങൾ വദ്ധി
ക്കുകയും ചെയ്യുന്നുവോ അപ്പോൾ ധമ്മങ്ങളെ ര
ക്ഷിക്കുന്നതിനുവേണ്ടി ഈശ്വരൻ അവതരിക്കു
ന്നു. പ്രപഞ്ചത്തിൽ എല്ലാദിക്കുകളും ഈശ്വരാ

(1) ശുക്ലം. (2) ആനന്ദംകൊണ്ടുള്ള കണ്ണുനീർ.

വതാരങ്ങൾ തന്നെ എങ്കിലും ശ്രീകൃഷ്ണാദികളെ അവതാരങ്ങൾ എന്നു പ്രത്യേകിച്ചു പറയുന്നതു അവരുടെ ഉൽകൃഷ്ടശക്തിയും, ഐശ്വൎയ്യവും, മാതൃകാസ്ഥാനങ്ങളിൽ ആദ്യമായി നില്ക്കുന്നതും നിമിത്തമാണ്. വേദതാല്പൎയ്യം മനസ്സിലാകാത്ത പുരോഹിതന്മാരുടേയും ദുഷ്ടരാജാക്കന്മാരുടേയും ആധിപത്യംകൊണ്ടു ഹിന്തുമത ധൎമ്മങ്ങൾ ക്ഷയിക്കാറായ ഒരു കാലത്താണ്, സത്വഗുണം തന്നെ മൂൎത്തീകരിച്ച ശ്രീകൃഷ്ണഭഗവാന്റെ അവതാരം. ഭഗവൽഗീതാദി ഉപദേശങ്ങൾകൊണ്ടും ദുഷ്ടനിഗ്രഹം, ശിഷ്ടപരിപാലനം, ഇവകൊണ്ടും, ആൎയ്യമതധൎമ്മങ്ങളെ ഭഗവാൻ ഉജ്ജീവിപ്പിച്ചു എന്നുള്ളതു പുരാണപ്രസിദ്ധവുമാണല്ലോ. മററുള്ള അവതാരങ്ങൾ അംശാവതാരങ്ങൾ മാത്രമാണെന്നും ശ്രീകൃഷ്ണാവതാരം അംശാവതാരമല്ല പൂൎണ്ണംതന്നെ എന്നും വേദവ്യാസമഹൎഷി പറയുന്നു. ഹിന്തുമതത്തെ വെറുതേ ആശ്രയിച്ചു നില്ക്കുന്ന ചില മൂഢവിശ്വാസങ്ങൾക്കു അദ്ദേഹം ശത്രുവാണെന്നു ഒരു ചെറിയ കഥയിൽ നിന്നും ഊഹിക്കാം:-

ഒരിക്കൽ നന്ദഗോപർ മുതലായവർ ഒരു യാഗം കഴിപ്പാൻ തുടങ്ങി. അതു, അധികം മഴയുണ്ടാവാൻ വേണ്ടി ഇന്ദ്രനെ ഉദ്ദേശിച്ചായിരുന്നു. ഈ വിവരം ശ്രീകൃഷ്ണസ്വാമി അറിഞ്ഞു പിതാവിനോടു— "എന്തിനു ഇത്ര ബുദ്ധിമുട്ടി, ഇന്ദ്രനായിക്കൊണ്ടു യാഗം ചെയ്യുന്നു; മഴപെയ്യുന്നതു പ്രകൃതിയുടെ ചില സ്വാഭാവികശക്തികളനുസരിച്ചാണ്. അല്ലാതെ ദേവേന്ദ്രനും മററും ഒന്നും ചെയ്‌വാൻ കഴികയില്ലാ. നമുക്കു ഇപ്പോൾ ഉപയോഗമുള്ള പശുക്കളേയും, അതുകൾക്കു പുല്ലു

തന്നെ ഗോവൎദ്ധനമലയേയും ആരാധിക്കുന്നതാണ് കുറെക്കൂടി നല്ലതു്" എന്നും മററും പറഞ്ഞു അതിന്മണ്ണം പശു-ശുശ്രൂഷയോടുകൂടി മലയിൽ ബലിപക്കാഴ്ച നടത്തുകയും ചെയ്തു.

സത്വഗുണ കാൎയ്യമായ അൻപു—സ്നേഹം, അല്ലെങ്കിൽ ഭൂതദയ, ഈ അവതാരത്തിൽ സവിശേഷം വിളങ്ങിക്കൊണ്ടിരിക്കുന്നു. മുമ്പു പറഞ്ഞതുപോലെ, അഞ്ചാറു വയസ്സു പ്രായത്തിൽ തന്നെ വനശ്രീയെക്കണ്ടുണ്ടാകുന്ന ആനന്ദപാരവശ്യം, രാസക്രീഡ, കാലികളോടുള്ള സ്നേഹം, കാലികളെയും ഗോപാലന്മാരെയും അനേകം ആപത്തിൽനിന്നും രക്ഷിച്ചതു, വത്സസ്തേയത്തിൽ മററു ഗോപാലന്മാരോടുകൂടി ഭക്ഷണം കഴിച്ചുകൊണ്ടിരുന്ന മദ്ധ്യേ, ഗോക്കളെ കാണാതെയായപ്പോൾ, അവരോടു മറയ്ക്കു ആഹാരം കഴിയ്ക്കാൻ പറഞ്ഞുംവെച്ചു് ഭഗവാൻതന്നെ, ഒരു കയ്യിൽ പാതി തിന്ന ചോറുരുളയും വച്ചുംകൊണ്ടു് അവകളെ അന്വേഷിക്കാൻ പോയതു, കുചേലൻ, അക്രൂരൻ, ക്രനി, ശ്രുതദേവൻ, മുതലായവരോടുള്ള (1) സമാഗമം, ഇതെല്ലാം ആയൻപാടിനെ കാണിക്കുന്നു. ശരീരംതന്നെ ഭൂതങ്ങളുടെ സത്വാംശം മാത്രം കൊണ്ടാണെന്നു വ്യാസാദികൾ പറയുന്നു. ആകപ്പാടെ ഒരു വിശേഷ കൂട്ടിച്ചേർപ്പു തന്നെ-ഗോവൎദ്ധന മലയെ ഒരു കയ്യിൽ താങ്ങുന്നതിനുള്ള യോഗശക്തിയും, മുഷ്ടിക ചാണൂരാദികളെ ധ്വംസനം ചെയ്യുന്നതിനുള്ള കായശക്തിയും, ഭഗവൽഗീത ഉപദേശിക്കത്തക്കവണ്ണം ആത്മജ്ഞാനവും, എണ്ണായിരം ഭാൎയ്യമാരോടു കൂടിയ ഗൃഹസ്ഥധൎമ്മ

---

(1) സന്ധിപ്പ്.

വും, അനേകം ദുഷ്ടരാജാക്കന്മാരെ നിഗ്രഹിക്കുന്നതിനും, ധമ്മങ്ങളെ പാലിക്കുന്നതിനുമുള്ള രാജതന്ത്രജ്ഞതയും, മൃഗങ്ങളെ കൂടി അനുഗ്രഹിക്കുന്നതിനുള്ള കാരുണ്യാതിരേകവും മററും ഒരേആളിൽ കാണുന്നതു സാധാരണമാണൊ? മററുള്ളവക്കു മേല്പറഞ്ഞ ഗുണങ്ങളിൽ ഒന്നുണ്ടെങ്കിൽ മറെറാന്നും ഇല്ലാതിരിക്കും. ആത്മജ്ഞാനിയാണെങ്കിൽ എഴുനീച്ചുനടക്കാൻ ജീവനില്ലാതെ വരും. വേണമെങ്കിൽ ആത്മജ്ഞാനത്തിൻെറ മുഖ്യലക്ഷണവും അതാണെന്നു വാദിപ്പാനും തയാറാണു. രാജ്യതന്ത്രജ്ഞനായിരുന്നാൽ, ആത്മജ്ഞാനവിഷയത്തിൽ ആനമുണ്ടനായിരിക്കും. കൂടാതെയും ചിഞ്ചിൽ പഴഞ്ഞതുപോലെ കള്ളസന്യാസികളായിപോകുന്ന ഒരുമാതിരി ഭീരുക്കളോടു, ഈശ്വരാപ്പണബുദ്ധ്യാ കമ്മങ്ങൾ ചെയ്യുന്നതാണു മുക്തിക്കുള്ള മാഗ്ഗം എന്നു വീണ്ടും വീണ്ടും ഉപദേശിച്ചു അവരെ ധമ്മവഴിയിൽ കൊണ്ടു വരുവാനായി എടുത്ത അവതാരവും ഇതുതന്നെ. ഭക്ഷണം കഴിക്കുക, കണ്ണു, കൈ മുതലായ ഇന്ദ്രിയങ്ങൾ ഓരോ തൊഴിൽ അതാതിൻെറ ചെയ്യുക, ഇതൊക്കെ പാപകരമാണെന്നും ഇവകളെ അടക്കുന്നതാണു മോക്ഷവഴി എന്നും ശ്രീകൃഷ്ണാവതാര കാലത്തും ഇപ്പോഴും ചിലർ ധരിച്ചിരിക്കാം. ഈ ധാരണ തെററാണെന്നും, ശരീരം, ദേശം, കാലം ഇതുകൾക്കു അനുരൂപമായ കമ്മങ്ങൾ ചെയ്യുന്നതു പാപമല്ലെന്നും, പ്രകൃതി ശക്തികളെ ബലാൽക്കാരമായി പിടിച്ചടക്കുന്നതുകൊണ്ടു മാത്രം പുരുഷാത്ഥം സിദ്ധിക്കുന്നതല്ലെന്നും, പ്രകൃതി ഗുണങ്ങളെ താൻ, (ജീവൻ) എടുത്തു കൊള്ളുന്നതാണു പാപമെന്നും, ആത്മജ്ഞാ

ത്തും അതിനെ സംബന്ധിച്ചതായ ധീരതയുമാണ സാക്ഷാൽ പുരുഷാൎത്ഥ കാരണങ്ങൾ എന്നും ആം ഭഗവാൻ ഉപദേശിച്ചിരിക്കുന്നു. വിസ്തരഭയത്താൽ ചുരുക്കുന്നു. ഇപ്രകാരമുള്ള ഒരു മൂൎത്തിയെ വൎണ്ണിക്കുന്നതിനു തന്നെ നാം പ്രാപ്തരല്ല.

൬: അൎക്കാനലാദിവെളിവൊക്കെഗ്രഹിക്കുമൊരു
കണ്ണിന്നുകണ്ണുമനമാകുന്നകണ്ണതിനു
കണ്ണായിരുന്നപൊരുൾതാനെന്നുറക്കുമള
വാനന്ദമെന്തുഹരിനാരായണായനമഃ

അ: അൎക്കാനലാദി=അൎക്കൻ, അനലൻ, തുടങ്ങിയ അൎക്കൻ=സൂൎയ്യൻ, അനലൻ=അഗ്നി (തീ). വെളിവൊക്കെ=പ്രകാശമെല്ലാം. ഗ്രഹിക്കും=സ്വീകരിക്കും. ഒരു കണ്ണിന്നുകണ്ണു=കൺ ഇന്ദ്രിയത്തിനും കണ്ണായ. മനമാകുന്ന കണ്ണതിനു കണ്ണായിരുന്നപൊരുൾ=മനസ്സായ കണ്ണിന്നും കാണുന്ന അല്ലെങ്കിൽ അറിയുന്ന സാക്ഷിരൂപമായവസ്തു. താനെന്നുറക്കുമള=താനായി കാണുമ്പോൾ; തന്റെ ആത്മാവായി അറിയുമ്പോൾ. ആനന്ദമെന്തു=എന്താനന്ദം അതായതു അത്യാനന്ദമുണ്ടാകുന്നു.

താ: എല്ലാരൂപപദാൎത്ഥങ്ങളേയും കൺ ഇന്ദ്രിയംകൊണ്ടു ഗ്രഹിക്കുന്നു. സൂൎയ്യചന്ദ്രാദികളുടെ തേജസ്സും കണ്ണിനെ ആശ്രയിച്ചിരിക്കുന്നു. എന്നാൽ മനസ്സുകൂടാതെ കൺഇന്ദ്രിയത്തിനു തനിച്ചു ഗ്രഹണശക്തി ഇല്ലാതാനും. കണ്ണു തുറന്നിരുന്നാലും മനസ്സു വേറൊരിടത്തായാൽ, കാണാതെപോകുന്നു. അതുകൊണ്ടു, കണ്ണിന്ദ്രിയത്തിന്നും കാഴ്ച കൊടുക്കുന്നതു മനക്കണ്ണാണെന്നു പറയാം. അതുപോലെ മനസ്സിന്നെയും അറിയു

ന്നു വേറൊരു വസ്തു ഇരിക്കുന്നു. അതുകൊണ്ടാണ് "എന്റെ മനസ്സ്" എന്നു സാധാരണമായി പറഞ്ഞു വരുന്നതു, അവിടെ, 'എന്റെ', എന്നൊന്നു പ്രത്യേകം ഇരിക്കുന്നു. മനസ്സു മാറി മാറി വരുന്നു. സുഷുപ്തിയിൽ അതിനെ കാണുന്നില്ല. അപ്പോൾ മനസ്സു ഇല്ലാതെയാകുന്നതുകൊണ്ടു നാം ഇല്ലാതെയാകുന്നില്ല. അതുകൊണ്ടു, മനസ്സിനെ അപേക്ഷിച്ചു, സ്ഥിരമായ ഒരു അടിസ്ഥാനം നമുക്കുണ്ടായിരിക്കണം. അതു ഉറക്കത്തിലും മറഞ്ഞുപോകാത്തതായിരിക്കണം. അതിനെയാണു 'ആത്മാവ്' എന്നു പറയുന്നതു. അങ്ങിനെയുള്ള ആത്മാവാണു നാം എന്നറിയുമ്പോൾ സുഖമുണ്ടാകും. ലോകവിഷയമായ അറിവുകൾതന്നെ ഒരുവിധം ആനന്ദത്തെ തരുമെങ്കിൽ, യാതൊരു വസ്തു ലഭിച്ചാൽ, പിന്നെ അന്യവസ്തുക്കളൊന്നിനെയും ആഗ്രഹിക്കയില്ലയോ, ആയതു കിട്ടുമ്പോൾ നിരതിശയാനന്ദം ഉണ്ടാകുമെന്നുള്ളതു പറയേണ്ടതില്ലല്ലോ.

"ഇന്ദ്രിയാണി പരാണ്യാഹുഃ ഇന്ദ്രിയേഭ്യഃ പരം മനഃ.
മനസസ്തു പരാ ബുദ്ധിഃ യോ ബുദ്ധേഃ പരതസ്തു സഃ'

ഇന്ദ്രിയങ്ങൾ ശ്രേഷ്ഠങ്ങളാകുന്നു. ഇന്ദ്രിയങ്ങളെക്കാൾ മനസ്സു ശ്രേഷ്ഠമാകുന്നു. മനസ്സിനെക്കാൾ ബുദ്ധി ശ്രേഷ്ഠമാകുന്നു. ബുദ്ധിയെക്കാൾ അവൻ (ആത്മാവു) ശ്രേഷ്ഠമാകുന്നു. എന്നു ഗീതാവചനം.

ഈ ഗീതാവചനത്തിൽ ഇന്ദ്രിയങ്ങളെന്നു പറഞ്ഞതു കർമ്മജ്ഞാനേന്ദ്രിയങ്ങൾ പത്തും. മനസ്സു എന്നതിൽ ബുദ്ധി ചിത്താഹങ്കാരങ്ങൾ മൂന്നും അടങ്ങിയിരിക്കുന്നു.

തത്വജ്ഞാനമുണ്ടാകുന്നതിനു വെദങ്ങൾ രണ്ടു വിധസംപ്രദായങ്ങളെ-യുക്തികളെ- എടുത്തിരിക്കുന്നു. ഒന്നു അദ്ധ്യാരോപം എന്നും മറ്റെതു അപവാദം എന്നും പറയപ്പെടുന്നു. അദ്ധ്യാരോപമെന്നതു സൃഷ്ടികാൎയ്യം ഉണ്ടായക്രമത്തെയും, അപവാദമെന്നുള്ളതു നേരെമറിച്ചു കാൎയ്യത്തിൽ നിന്നും കാരണത്തിൽ പ്രപഞ്ചം ഒടുങ്ങുന്നക്രമത്തെയുംവിവരിക്കുന്നു

അദ്ധ്യാരോപം.

പ്രപഞ്ചംമുഴുവന്റെയും സൃഷ്ട്യവസ്ഥയോ ലെയിക്കുന്ന ആദിമൂല പ്രകൃതിയിൽനിന്നും മഹത്തത്വം, അതിൽനിന്നും അഹങ്കാരതത്വം അതിൽനിന്നും സത്വരജസ്തമൊ ഗുണങ്ങൾ ആവിൎഭവിച്ചു. എല്ലാം ബ്രഹ്മത്തിൽകല്പിതങ്ങളാകയാൽ ഈ ഗുണങ്ങളിലും ആത്മചൈതന്യം പ്രതിഫലിക്കുന്നു. സത്വംശുദ്ധമായതും ആദ്യത്തെതുമാണ. മറ്റെതു രണ്ടുംമലിനപ്പെട്ടതും തടിച്ചതുമാകുന്നു. ശുദ്ധസത്വഗുണത്തിൽ പ്രതിബിംബിച്ച ചൈതന്യത്തിനു ഈശ്വരൻഎന്നുപേർ. ആ സത്വഗുണത്തെമായ എന്നുംപറയും. ഇതു ഈശ്വരന്റെ കാരണശരീരവും സുഷുപ്ത്യവസ്ഥയുമാകുന്നു. മലിനസത്വത്തിൽ അല്ലെങ്കിൽ * രജോഗുണത്തിൽ പ്രതിബിംബിച്ച ചൈതന്യത്തിനു ജീവൻഎന്നുപേർ. ഇതു ജീവന്റെ ആനന്ദമയകോശവും സുഷുപ്ത്യവസ്ഥയും കാരണശരീരവുമാകുന്നു. കാരണശരീരത്തെ അഭിമാനിക്കുന്നജീവചൈതന്യത്തെ പ്രാജ്ഞൻ എന്നും പറയുന്നു ഈശ്വരനും ഇതുപോലെ അവസ്ഥ മൂതലായതു കല്പിച്ചതു ജീവനെ സംബന്ധിച്ചു (കാൎയ്യ

* ഇതിനു അവിദ്യ എന്നും പേരുണ്ട്.

ത്തിലുള്ളതു കാരണത്തിലും പറയുന്നതുകൊണ്ടു
മാത്രമാണ്. ഇത്രയും മൂല ആരോപം അല്ലെങ്കി
ൽ കാരണയാരോപം.

ഇനി സൂക്ഷ്മ ആരോപം:—ജീവന്മാക്കു ഭോഗ
സാധന ശരീരാദികൾ ഉണ്ടാകുന്നതിനു വേണ്ടി
ഈശ്വരശക്തിയാൽ തമോഗുണം രണ്ടായി പിരി
യുന്നു. ഒന്നു വിക്ഷേപം മറ്റൊന്നു ആവരണം
വിക്ഷേപശക്തിയിൽ ശബ്ദത്തോടുകൂടി ആകാശ
വും, ആകാശത്തിൽനിന്നും സ്പർശത്തോടുകൂടി കാ
റ്റും അതിൻ രൂപത്തോടു കൂടിയ അഗ്നിയും,
അതിൽനിന്നും രസത്തോടുകൂടിയ ജലവും, അ
തിൽ ഗന്ധത്തോടുചേന്ന മണ്ണും ഉണ്ടാകുന്നു.
ഈ പഞ്ചഭൂതങ്ങളിൽ മുൻപറഞ്ഞ ത്രിഗുണങ്ങ
ളും തുടൎന്നു നിൽക്കുന്നു. ഒരു ഗുണം അധികമായും
മറേറതു രണ്ടും കുറഞ്ഞും ഇരിക്കും. സത്വഗുണവ
സ്തു എന്നുപറഞ്ഞാൽ സത്വഗുണം അധികമുള്ള
വസ്തു എന്നു താല്പൎയ്യം. മററു രണ്ടുഗുണങ്ങളും
ഇല്ലാതെയല്ല അതുപോലെ തമോഗുണവസ്തു
എന്നുവച്ചാൽ തമോഗുണം അധികമായും മററു
രണ്ടും കുറഞ്ഞും ഉള്ള വസ്തു എന്നത്ഥം ഇതുപോ
ലെ രജോഗുണത്തിനും:—ഈ ഭൂതങ്ങളുടെ സ
ത്വാംശങ്ങൾ മൂലം ജ്ഞാനേന്ദ്രിയങ്ങളും മനസ്സും
ബുദ്ധിയും, രജോംശങ്ങൾ മൂലം കർമ്മേന്ദ്രിയങ്ങ
ളും പ്രാണവായുക്കളും ഉണ്ടാകുന്നു. ഈ തത്വ
ങ്ങൾ എല്ലാംകൂടി ജീവരാശികളുടെ ലിംഗ ശരീ
രം അല്ലെങ്കിൽ സൂക്ഷ്മശരീരമാകുന്നു. സമ
ഷ്ടിയിൽ സൂക്ഷ്മഭൂതങ്ങളും സൂക്ഷ്മശരീരങ്ങളുമാ
കുന്ന ഉപാധിയോടുകൂടിയ ചൈതന്യത്തിനു ഹി

രണ്യഗർഭൻ എന്നു പേർ. * വ്യഷ്ടിയിൽ സൂക്ഷ്മ ശരീരത്തെ അഭിമാനിക്കുന്ന ചൈതന്യത്തിനു 'തൈജസൻ' എന്നുപേർ. ഇത്ജീവനു സ്വപ്നാവസ്ഥയാകുന്നു. ഈ ശരീരത്തിൽ മൂന്നു കോശങ്ങൾ—പ്രാണമയം, മനോമയം, വിജ്ഞാനമയം, അടങ്ങിയിരിക്കുന്നു. അഹംകാരാദിയുപാധികളോടുകൂടിയ ജീവനു പുര്യഷ്ടകം എന്നും നാമമുണ്ട്.

ഇനി സ്ഥൂലആരോപം:—സ്ഥൂലശരീരങ്ങൾ ഉണ്ടാകുന്നതിനായി ഈശ്വരശക്തി പ്രേരണയാൽ പഞ്ചമഹാഭൂതങ്ങൾ (തമോഗുണാംശങ്ങൾ) പഞ്ചീകരിക്കപ്പെട്ടു; അതായതു ഓരോ സൂക്ഷ്മഭൂതങ്ങളിലും മററു നാലു ഭൂതങ്ങളും കൂടികലർന്ന് ഓരോ സ്ഥൂലഭൂതങ്ങളുണ്ടായി - ആകാശഭൂതത്തിൽ അരഭാഗവും മററു നാലുഭൂതങ്ങളുടേയും അരക്കാൽവീതം ഭാഗങ്ങളും ചേർന്ന് (1) സ്ഥൂലആകാശമായി- അതുപോലെ വായുവിൽ അരഭാഗവും മററു നാലിന്റേയും അരക്കാൽവീതം ഭാഗങ്ങളും ചേർന്നുവായുഭൂതമായി ഇതുപോലെമററുള്ളഭൂതങ്ങളും എല്ലാററിലും എല്ലാമുണ്ടെന്നുള്ള മട്ടിലാണെല്ലാ സൃഷ്ടിയുടെപോക്ക സ്ഥൂലപ്രപഞ്ചത്തെയഭിമാനിക്കുന്ന ചൈതന്യത്തിനു, വിരാൾപുരുഷൻ എന്നും, സ്ഥൂലശരീരത്തെ അഭിമാനിക്കുന്ന ജീവനു "വിശ്വൻ" എന്നും പേരുള്ളതാകുന്നു.

---

* ഒരുവൃക്ഷം വ്യഷ്ടി എന്നുപറയാമെങ്കിൽ അനേകം വൃക്ഷങ്ങൾചേർന്ന് ഒരു കാട് സമഷ്ടിയാകുന്നു. വ്യഷ്ടി=ഒന്നു, സമഷ്ടി=പലതുകൂടിയതു.

(1) ആകാശം=വെളി-ദൃഷ്ടിക്കു വിഷയമില്ലാത്തതാണു-മുകളിൽകൂടാരം പോലെകാണുന്നതല്ല.

ഇതുതന്നെജാഗ്രാവസ്ഥ. ഇതിൽതന്നെ അന്നമയകോശവും. കാരണോപാധി ഈശ്വരനും കാൎയ്യോപാധി ജീവനുമാകുന്നു.

ആവരണം എന്നതു ജീവൻ പരമാൎത്ഥമറിയാതെ ശരീരംതന്നെഞാൻ എന്നുംമററും തെററായിധരിക്കുന്നതിനു കാരണമായി നില്ക്കുന്നശക്തി.

ആവരണം=മൂടൽ-അജ്ഞാനം.

അപവാദയുക്തി.

തത്വങ്ങളുടെ ഉല്പത്തിനോക്കുമ്പോൾ എല്ലാം ഒന്നിൽനിന്നാണെന്നുകാണാം. സ്ഥൂലവസ്തുക്കളുടെ സ്ഥൂലഭാവംനീക്കി കാരണഭാവത്തെ അറിയുന്നതാണല്ലൊ അപവാദം-മനുഷ്യരിൽതന്നെ മുഖ്യ അനുഭവവിഷയമായി നിൽക്കുന്നതു മനോബോധവും, തടിച്ച ശരീരവും പ്രപഞ്ചത്തിലുള്ള മററു സ്ഥൂലപദാൎത്ഥങ്ങളുമാണ്. ഈ സ്ഥൂലശരീരങ്ങളും പദാൎത്ഥങ്ങളും എല്ലാം പഞ്ചഭൂതവികാരങ്ങളാണെന്നു മുൻപറയപ്പെട്ടു. ആ ഭൂതങ്ങളും അഹംകാരതത്വത്തിൽനിന്നാണെന്നും കണ്ടു. ഈ അഹംകാരതത്വവും നമ്മുടെ മനോബോധവും ഒന്നിൽനിന്നാണെന്നും (മഹത്തത്വത്തിൽനിന്നു) കണ്ടു. ഇങ്ങിനെ എല്ലാം ഒന്നായികാണുമ്പോൾ സ്വാനുഭവം വിളയുന്നു. മഹത്തത്വം മൂലപ്രകൃതിയിലും മൂലപ്രകൃതി അനിൎദ്ദേശ്യസ്വരൂപമായ ബ്രഹ്മത്തിലും——ആത്മാവിൽ——അടങ്ങുന്നു. മഹാപ്രളയത്തിൽ ഇതു മാത്രം ശേഷിക്കുന്നു. പ്രസ്താവകീൎത്തനത്തിൽ ഈ അപവാദയുക്തിയെ സൂചിപ്പിച്ചിരിക്കുന്നു.

മൂ:- ഹരിനാമകീൎത്തനമിതുരചെയ്യുതിനുഗുരു-
വരുളാലെദേവകളുമരുളംചെയ്യുഭൂസുരരും
നരനായ്ജനിച്ചുഭുവിമരണംഭവിപ്പളവു-
മുരചെയ്‌വതിന്നരുളംകനാരായണായനമഃ

അ: ഉരചെയ്‌വതിന്നു=ചൊല്ലുന്നതിന്നു. ഗുരുവരുളാലെ=ഗുരുവിന്റെ അരുളംകൊണ്ടു്. അരുളം=അനുഗ്രഹം- തമിഴിൽ ഈ വാക്കിന്നു ഈശ്വരശക്തി, ഈശ്വരമാഹാത്മ്യം, കാരുണ്യം, ബ്രഹ്മം, എന്നുള്ള അൎത്ഥങ്ങളുമുണ്ടു. ഭൂസുരൻ=ബ്രാഹ്മണൻ- സാക്ഷാൽ ബ്രഹ്മജ്ഞാനികൾ. നരനായി=മനുഷ്യനായി. ഭുവി=ലോകത്തു.

താ: ഹരിനാമകീൎത്തനം പൂൎത്തിയാകുന്നതിന്നു മരണംവരെ ചൊല്ലുന്നതിന്നും ഗുരുവും ദേവകൾ മുതലായവരും അനുഗ്രഹിക്കണമെന്നുള്ള പ്രാൎത്ഥന.

ഈ കീൎത്തനം ജ്ഞാനവിഷയമാകുന്നു. ജ്ഞാനമാൎഗ്ഗത്തിൽ അനേകം പ്രതിബന്ധങ്ങൾ (1) പരോക്ഷപ്രിയന്മാരായ ദേവന്മാരിൽ നിന്നുണ്ടാകുമെന്നും ഈ കീൎത്തനത്തിന്നു മനുഷ്യരാണു അധികാരികൾ എന്നും ശ്രുതി ധ്വനിപ്പിച്ചിരിക്കുന്നു.

മൂ:- ശ്രീമൂലമായപ്രകൃതിംകൽതുടങ്ങിജന-
നാന്ത്യത്തോളംപരമഹാമായതന്റെഗതി
ജന്മങ്ങളുംപലകഴിഞ്ഞാലുമില്ലവധി
കൎമ്മത്തിനുംപരമനാരായണായനമഃ

അ: ശ്രീമൂലമായ പ്രകൃതിങ്കൽതുടങ്ങി=ഐശ്വൎയ്യകരമായ മൂലപ്രകൃതിയിൽ നിന്നും ആരംഭിച്ചു്- ഐശ്വൎയ്യയുക്ത എന്നുപറഞ്ഞതു സകലബ്രഹ്മാണ്ഡങ്ങളും ആ പ്രകൃതിയിൽ അടങ്ങിയിരി

(1) കൎമ്മപ്രിയന്മാർ—വെളിവുകൊണ്ടവർ.

ക്കുന്നതുകൊണ്ട്. ശ്രീ=ഐശ്വൎയ്യം, ശക്തി, ലക്ഷ്മി. മൂലം=കാരണം, ആദി. പ്രകൃതി=സ്വഭാവം. മൂലപ്രകൃതി എന്നതു തത്വങ്ങളുടെ ഉത്ഭവസ്ഥാനമായ് പ്രപഞ്ചവിത്താകുന്നു. അതിനു, മായ എന്നും ശക്തി എന്നും, പ്രധാനം എന്നും, ഗുണസാമ്യമെന്നും, അവ്യാകൃതം എന്നും മററും പല നാമങ്ങളുണ്ട്. ജനനാന്ത്യത്തോളം=ജന്മത്തിന്റെ അന്ത്യംവരെ മോക്ഷംവരെ. അന്ത്യം=അവസാനം. മഹാമായ=മഹത്തായ, മായ. മഹത്തു=വലുതു; ശക്തിയുള്ളതു; പ്രപഞ്ചം മുഴുവനും ഉണ്ടാക്കത്തക്കവണ്ണം ശക്തിയുള്ളതു. മായ=പരമാൎത്ഥത്തിൽ ഇല്ലാത്തതു. മ=ഇല്ലാ. യ=യാതൊന്നു- സ്വരൂപം, കാരണം മുതലായതു അറിവാൻ പാടില്ലാത്തതു.

താ: പ്രപഞ്ചവിത്തായ മൂലപ്രകൃതി തുടങ്ങി ജീവന്റെ മോക്ഷപൎയ്യന്തം മായാശക്തിയുടെ അധികാരമായിരിക്കുന്നു- അനേകം ജന്മങ്ങൾ കഴിഞ്ഞാലും കൎമ്മഫലങ്ങൾ നശിക്കുന്നില്ല- കൎമ്മനാശം വന്നു മോക്ഷംപ്രാപിക്കുന്നതു അത്ര എളുപ്പമല്ല.

മൂലപ്രകൃതിയിൽ നിന്നും മഹത്തത്വം ആദിയായ സൃഷ്ടിക്രമം മുമ്പു അദ്ധ്യാരോപവിവരണത്തിൽ പ്രസ്താവിച്ചിട്ടുണ്ട്. ആയതു സാംഖ്യദൎശനകൎത്താവായ കപിലാചാൎയ്യരുടെ സിദ്ധാന്തമാകുന്നു. വേദാന്തമതത്തിൽ സൃഷ്ടിക്രമത്തെ അത്ര വകവച്ചിട്ടില്ലെങ്കിലും [അദ്ധ്യാരോപ സമ്പ്രദായത്തിൽ] ഈസിദ്ധാന്തത്തെ തന്നെ സ്വീകരിച്ചിരിക്കുന്നു. പക്ഷെ, മൂലപ്രകൃതി ബ്രഹ്മത്തിൽ ആരോപമായി ഉണ്ടായതാണെന്നും പിന്നീടു, പിന്നീടുണ്ടായ തത്വങ്ങൾ മുമ്പു, മുമ്പുള്ളതിൽ നിന്നും ആരോ

പം നിമിത്തമാണെന്നും കൂടിയാണു വേദാന്ത സിദ്ധാന്തം. ഈ ആരോപം അല്ലെങ്കിൽ കല്പനയ്ക്കു കാരണം, മായ എന്നോ അജ്ഞാനം എന്നോ മറ്റോ പറയും. എങ്കിലും സൃഷ്ടിയുടെ കാൎയ്യത്തിൻ ഒടുക്കം, അറിഞ്ഞുകൂടാ- എന്നുള്ളതിൽതന്നെ ഉത്തരങ്ങൾ പൎയ്യവസാനിക്കും. ആരോപം എന്തിനുണ്ടായി; അല്ലെങ്കിൽ സൃഷ്ടി എന്തിനു. അജ്ഞാനം എങ്ങിനെ ധൎമ്മബുദ്ധിവിചാരം ഇല്ലാതെയാകാൻ കാരണമെന്തു്? ഈവക ചോദ്യങ്ങൾ പ്രയോജനമറ്റതുമാണു.

ഇവിടെ ഒരു ചോദ്യത്തിനവകാശമുണ്ടു. അതായതു:- മായാവാദം കൊണ്ടു എന്തുപ്രയോജനം? വിത്തിൽ നിന്നും മരം എന്നതുപോലെ ബ്രഹ്മത്തിൽ നിന്നും പ്രപഞ്ചം ക്രമേണ വളൎന്നുണ്ടായി എന്നു പറഞ്ഞുകൂടെയോ?

ഉത്തരം:- സൃഷ്ടികാൎയ്യവും മററും മുഴുവനും അറിഞ്ഞുകൂടെങ്കിലും പുരുഷാൎത്ഥത്തിന്നാവശ്യമായ സംഗതികൾ പ്രത്യക്ഷം, അനുമാനം, ഉപമാനം, ശ്രുതി, ഇത്യാദി * പ്രമാണങ്ങളെക്കൊണ്ടു നിശ്ചയിക്കപ്പെട്ടിട്ടുണ്ടു്. പ്രസ്തുത ചോദ്യത്തിനു, ബ്രഹ്മം നിൎഗ്ഗുണവും, (1) അനന്തവും, രണ്ടെന്ന ഭാവമില്ലാത്തതും, നിരവയവവും, ദുഃഖങ്ങളുടെ അത്യന്തനിവൃത്തിരൂപവുമായ മൌനസ്വഭാവമാണെന്നു സമ്മതിക്കുന്നപക്ഷം, അതു ഗുണങ്ങളോടു ചേൎന്നും, അല്പമായും, രണ്ടെന്ന ഭാവത്തോടും, അവയവത്തോടും കൂടിയും, ദുഃഖരൂപമായും ഇരിക്ക

* പ്രമാണങ്ങളുടെ വിവരണം- "തപോധനമഖിലത്തിന്നു" എന്നു തുടങ്ങിയ കീൎത്തനത്തിലുണ്ടു. (1) കാലംകൊണ്ടും ദേശം കൊണ്ടും അറ്റമില്ലാത്തതു.

ന്ന പ്രപഞ്ചാകൃതിയിൽ എങ്ങിനെ ആകുമെന്നു ചിന്തിക്കണം. (൧) വിത്തു മരമായതുപോലെ ബ്രഹ്മം പ്രപഞ്ചമായി തീൎന്നു എന്നു വിചാരിക്കുന്ന പക്ഷം, വൃക്ഷമാകുമ്പോൾ വിത്തു നശിക്കുന്നതുപോലെ പ്രപഞ്ചമാകുമ്പോൾ ബ്രഹ്മം നശിച്ചുപോകും. ബ്രഹ്മം നശിച്ചാൽ മോക്ഷവുമില്ലെന്നുവരും. നശ്വരമായ മോക്ഷാനന്ദത്തെപ്പറ്റിയുള്ള പ്രവൃത്തിയും നിഷ്ഫലം തന്നെ. നിൎഗ്ഗുണം, നിരവയവം എന്നു പറഞ്ഞതും അൎത്ഥശൂന്യമായി തീരും. (൨) അല്ലെങ്കിൽ കുശവൻ, മണ്ണു, ജലം, ചക്രം, ഇങ്ങിനെയുള്ള സാമഗ്രികളെക്കൊണ്ടു, കുടം ഉണ്ടാക്കുന്നതുപോലെ, ബ്രഹ്മം പ്രപഞ്ചത്തെയുണ്ടാക്കി എന്നു വിചാരിച്ചാൽ—ബ്രഹ്മത്തിനു അന്യമായി ലോകസൃഷ്ടിക്കുള്ള ഉപകരണങ്ങൾ ഉണ്ടായിരിക്കണം. അപ്പോൾ ബ്രഹ്മത്തിനു അനന്തതയില്ലെന്നുവരും. അവയവത്തോടു കൂടിയതായി തീരും, നാശമുള്ളതായിട്ടും ഭവിക്കും. അവയവമുള്ളതെല്ലാം നശിക്കുന്നതാണെല്ലോ. നിൎഗ്ഗുണമായും നിരവയവമായുമിരിക്കുന്ന ബ്രഹ്മം ഗുണങ്ങളോടു കൂടിയ സാമഗ്രികളെ അപേക്ഷിക്കുന്നു എന്നു പറയുന്നതും യുക്തിഭംഗം തന്നെ. പരിപൂൎണ്ണസ്വഭാവമായ ബ്രഹ്മം എന്തു കുറവുനിമിത്തം സൃഷ്ടിയെ അപേക്ഷിച്ചു എന്നുള്ള ചോദ്യത്തിനും ഇടയുണ്ടാകും. (൩) അല്ലെങ്കിൽ, ബ്രഹ്മം, അതിന്റെ സ്വന്തമായുള്ള നിലയിൽ ഇരിക്കവെ തന്നെ കയറു പാമ്പായിട്ടു ചിലൎക്കു തോന്നിക്കുന്നതുപോലെ, അജ്ഞാനി ജീവനു പ്രപഞ്ചാകാരമായി വെറുതെ തോന്നിക്കുക മാത്രമായിരിക്കണം. ഈ പക്ഷത്തിൽ മുമ്പറഞ്ഞ ദോഷങ്ങൾ ഒന്നും ഇല്ല.

കയറ, കയറായിട്ടു ഇരിക്കവെ തന്നെ ഭ്രമചിത്തന്മാക്കു് പാമ്പായിട്ടും, ഭ്രമം നീങ്ങിയവൎക്കു കയറായിട്ടും തോന്നിക്കുന്നതുപോലെ, ബ്രഹ്മവസ്തു നിൎഗ്ഗുണസ്വഭാവമായിരിക്കവെ, അജ്ഞാനികൾക്കു പ്രപഞ്ചാകാരമായിട്ടു, ജ്ഞാനികൾക്കു മോക്ഷസ്വരൂപമായുമിരിക്കും. എല്ലാ ദൃഷ്ടാന്തങ്ങൾക്കും, വിശേഷിച്ചും ജഗൽകാരണമായ ബ്രഹ്മം, സൃഷ്ടി- ഇവകളെ സംബന്ധിച്ചുള്ളവകൾക്കും, ദാൎഷ്ടാന്തങ്ങളോടു ഏകദേശ സാമ്യമെ ഉള്ളു എന്നു കൂടി ഓൎമ്മിക്കണം.

ഇതിനെ "വിവൎത്തവാദ"മെന്നും, "അനിൎവ്വചനീയഖ്യാതി" എന്നും പറയുന്നു- ഇതുകൊണ്ടല്ലാതെ, മറ്റുള്ള വാദങ്ങളാൽ, പ്രപഞ്ച ഉല്പത്തി, സ്ഥിതിക്കും അനുഭവത്തിനും യോജിച്ച സാധിക്കപ്പെടുവാൻ കഴിയുന്നതല്ല. വേദാന്ത ദൎശനകൎത്താവായ വേദവ്യാസ മഹൎഷിയും, അതിനെ പിന്നീടു പ്രമാണപ്പെടുത്തിയ ശ്രീമൽ ശങ്കരാചാൎയ്യസ്വാമികളും ഈ വാദത്തെയാണ സ്വീകരിച്ചിരിക്കുന്നതു.

ചോദ്യം:—എന്തിനു നിൎഗ്ഗുണബ്രഹ്മത്തിൽ നിന്നും സൃഷ്ടിആരോപമായി ഉണ്ടായി എന്നുംമററും പറയുന്നു? ഭൂതങ്ങളുടെ അണുക്കൾ എന്നും നശിക്കാതെ ഇരിക്കും. അതിൽനിന്നു പ്രപഞ്ചമുണ്ടാകയും വീണ്ടും അതിൽതന്നെ ലയിക്കയും ചെയ്യുന്നു. പിന്നെ ഈ മായാവാദമെന്തിനായിട്ടു?

ഉത്തരം:—നിങ്ങൾ പറയുന്ന അണുക്കൾ ഒന്നാകിൽ (1) അവയവത്തോടു കൂടിയിരിക്കണം, അല്ലെങ്കിൽ അവയവമില്ലാതിരിക്കണം അവയ

(1) അവയവം=അംശം: ചോദ്യ.

വമുള്ളപക്ഷം അതിനെ വീണ്ടും അംശിക്കാൻ കഴിയും, അംശിക്കാൻ കഴിയുന്നതു കൊണ്ടു അതു അണുവല്ലാ എന്നുവരും അവയവമില്ലാത്തതാണെങ്കിൽ അങ്ങിനെയുള്ള അണുക്കൾ തമ്മിൽ ചേൎന്നു പ്രപഞ്ചമാകാൻ കഴിയുന്നതല്ലാ. അവയവമില്ലാത്ത ഒരു അണു, അവയവമില്ലാത്ത മറ്റൊരു അണുവോടു ചേരുന്നതല്ലല്ലോ. അതുകൊണ്ടു നിങ്ങളുടെ അണുവാദം (At0mic theory) യുക്തിക്കും ശ്രുതിക്കും ചേൎന്നതല്ല. പഞ്ചഭൂതങ്ങളും ബുദ്ധിതത്വവും എല്ലാം ലയിക്കുന്ന പ്രളയാവസ്ഥയിൽ എന്തെങ്കിലുമൊന്നു ശേഷിക്കണമെല്ലോ. അതിനെ ശേഷിക്കുന്നതു ഗുണങ്ങളോടുകൂടിയതൊന്നാണെന്നു പറഞ്ഞുകൂടാ. എന്തുകൊണ്ടെന്നാൽ ഗുണങ്ങൾ ബുദ്ധിയെ ആശ്രയിച്ചുമാത്രമെ ഇരിക്കുന്നൊള്ളു. ബുദ്ധിതത്വം നശിക്കുന്നടത്തു ഗുണങ്ങൾ ഇരിക്കുന്നു എന്നു വിചാരിക്കാൻ പാടില്ല. കാരണസ്വരൂപം നിൎഗ്ഗുണമെന്നു ഇതിനാൽ സിദ്ധിക്കുന്നു. പ്രളയത്തിൽ ഒന്നും ശേഷിക്കാതെപോകട്ടെ എന്നു പറയുന്നതായാൽ ഉള്ളതു ഇല്ലാത്തതാകും ഇല്ലാത്തതു ഉണ്ടാകും എന്നും മറ്റുമുള്ള അനൎത്ഥവാദമായിതീരും. പ്രപഞ്ചകാരണമായ ബ്രഹ്മമെ ഇല്ലെന്നും ദേഹമാണു നാം എന്നും വേദതാല്പൎയ്യത്തെയും, തന്റെ ബുദ്ധിയെയും ധിക്കരിച്ചു വാദിക്കുന്നവരോടു ഒന്നും പറയാനമില്ലാ.

താഴെ വിവരിക്കുന്ന ഏതാനും യുക്തി വിചാരങ്ങൾകൊണ്ടു പ്രപഞ്ചമായാമയത്വം ഏകദേശം വെളിപ്പെടുമെന്നു തോന്നുന്നു.

(1) കാലം, ദേശം, ഇവകളുടെ (+) അനന്തതാ.

(2) * ചിത്ത്, ജഡം, ഇതുകളിൽ ഒന്നുഎവിടെ തുടങ്ങുന്നുഎന്നും മറെറതു എവിടെ അവസാനിക്കുന്നുഎന്നും സാധാരണ ദൃഷ്ടിയിൽ നിശ്ചയിക്കാൻ പാടില്ലാത്തതു.

(3) ഭൂമി ഒരു ഞൊടിയിൽ വളരെ ദൂരം പായുന്നു എങ്കിലും അതു അനങ്ങുന്നെയില്ലാ എന്നു തോന്നുന്നതന്മ. ഭൂമിസൂൎയ്യനെ ചുററികൊണ്ടിരിക്കെ സൂൎയ്യൻ ഭൂമിയെ ചുററുന്നതുപോലെ തോന്നുന്നതു.

(4) ഒരേകാൎയ്യത്തെ പലർ പലപ്രകാരത്തിൽ അനുഭവിക്കുന്നതും, ഒന്നിനെത്തന്നെ ഒരാൾ പലകാലങ്ങളിൽ പലതായി അനുഭവിക്കുന്നതും.

(5) ജന്തുക്കൾ തങ്ങൾക്കു ഉപകാരമില്ലാത്ത കുട്ടികളേയും രക്ഷിക്കകയും, അവകളിൽനിന്നുണ്ടാകുന്ന ഉപദ്രവങ്ങളെ ഉടനുടൻ മറന്നു കളകയും ചെയ്യുന്ന സംപ്രദായം.

(6) അനന്തവെളിയായ ആകാശംമുകളിൽ ക്ടാരംപോലെ കാണപ്പെടുന്നതും, മയിൽ മുട്ടക്കകത്തുള്ള നിൎമ്മലജലം അനേക വൎണ്ണങ്ങളോടു കൂടിയ പക്ഷിയായിതീരുന്ന വൈചിത്ര്യവും-യുക്തിസാധ്യമല്ലാത്ത മററു സംഭങ്ങളും.

(7) ഭേദം, അഭേദത്തേയും, അഭേദം ഭേദത്തേയും, ജീവബോധം ദേഹാദി വസ്തുക്കളേയും, ദേഹാദിവസ്തുക്കൾ ജീവബോധത്തേയും പരസ്പരം ആശ്രയിച്ചിരിക്കുന്ന ബിജാംകുരക്രമം, മുതലായവ. ഉരന്മുജന്തുക്കളിൽ നപുംസകജാതി

---

(+) അവസാനമില്ലായ്മ. * അറിവു, ജീവതത്വം

(നാം കാണുന്നവററിൽ അധികവും അതാണു) ഉണ്ടാകാനുള്ള കാരണം ദ്രവ്യമാണെന്നു കണ്ടു്, പ്രകൃതി ശാസ്ത്രജ്ഞന്മാരിൽ, അഗ്രഗണ്യനായിരുന്ന ഡാർവിനു, എന്ന ആംഗ്ലേയ പണ്ഡിതനും, സൃഷ്ടിവിശേഷങ്ങൾ എല്ലാം നല്ലപോലെ നിശ്ചയിക്കപ്പെടാൻ കഴിയുന്നതല്ലെന്നു ഉച്ചത്തിൽസമ്മതിക്കുന്നുണ്ടു.

"ജന്മങ്ങളും പലകഴിഞ്ഞാലുമില്ലവധി കർമ്മത്തിനും" എന്നുപറഞ്ഞതുകൊണ്ടു കർമ്മങ്ങളും ഫലങ്ങളും അനന്തപരിണാമത്തോടു നിൽക്കുന്നു എന്നും, മോക്ഷമാർഗം അത്ര സുലഭമല്ലെന്നും സൂചിപ്പിക്കുന്നു.

"നാഭുക്തം ക്ഷീയതേകർമ്മ കല്പകോടി ശതൈരപി" (ഫലം അനുഭവിക്കാത്ത നൂറുകോടി കല്പങ്ങൾകൊണ്ടും കർമ്മം ക്ഷയിക്കുന്നതല്ല) എന്നുപ്രമാണവും ഉണ്ടല്ലോ. ജ്ഞാനികൾക്കു കൂടിയും, പുണ്യകർമ്മങ്ങൾ അവരുടെ സ്നേഹിതന്മാരും, പാപകർമ്മങ്ങൾ ശത്രുക്കളും പങ്കിടുന്നതായി വേദങ്ങൾ പറയുന്നതുകൊണ്ടും, കർമ്മങ്ങൾ എവിടെ എങ്കിലും ഫലിക്കാതെ നശിക്കുന്നില്ലെന്നു പറഞ്ഞതു യുക്തംതന്നെ-കർമ്മപ്രതിബന്ധങ്ങൾ അധികമുള്ളപ്പോൾ ജ്ഞാനമുണ്ടാകയില്ലെന്നും സിദ്ധാന്തമുണ്ടു്.

മായാവാദത്തിനു ഇനിയും ഒരു യുക്തിയുണ്ടു്. എങ്ങിനെഎന്നാൽ:—യാതൊന്നു സഹകാരികാരണം കൂടാതെ ഉണ്ടാകുന്നുവോ അതു കല്പിതം മിഥ്യാഭൂതം- കുടം ഉണ്ടാകുന്നതിനു മണ്ണു, ജലം-മുതലായതു സഹകാരി കാരണങ്ങളാകുന്നു ബ്രഹ്മത്തെ കവിഞ്ഞു യാതൊന്നുമില്ലാത്തതിനാൽ പ്ര

പഞ്ചസൃഷ്ടിക്കു സഹകാരികാരണമില്ലാതെയാകു ന്നു. അതിനാൽ അതു മിഥ്യാഭൂതം- സഹകാരികാരണം കൂടാതെയുണ്ടാകുന്ന രജ്ജുസർപ്പം, കാനൽജലം, ഗന്ധർവ്വനഗരം മുതലായതും കല്പിതങ്ങൾതന്നെ.

ചോ:—പ്രപഞ്ചസൃഷ്ടിക്കു കാരണമായി ബ്രഹ്മാവു (ചതുർമ്മുഖൻ) ഇല്ലയൊ. അതുകൊണ്ടു പ്രപഞ്ചം മിഥ്യാഭൂതമെന്നു എന്തിനുപറയണം?

ഉത്തരം:—ബ്രഹ്മാവും, ബ്രഹ്മത്തിൽ കല്പിതമായ ചിത്ശക്തിയാകയാൽ ആയതും പ്രപഞ്ചസൃഷ്ടിക്കു സഹകാരി കാരണമായി തീരുന്നില്ലാ. ബ്രഹ്മാവിനും ഉത്ഭവനാശങ്ങളുണ്ട്. പ്രപഞ്ചം ബ്രഹ്മാവിനു അന്യമല്ലാ. ഒന്നു കല്പിതമാണെങ്കിൽ മറെറതും കല്പിതം തന്നെ.

ചോദ്യം:—എല്ലാം മായ അല്ലെങ്കിൽ മിഥ്യാഭൂതം എന്നും, ജന്മത്തിനും കർമ്മത്തിനും അവസാനമില്ലെന്നും മേലെഴുതിയ കീർത്തനത്തിൽ പറഞ്ഞിട്ടുള്ളതു പരസ്പര വിരോധമല്ലയൊ?

ഉത്തരം:—അല്ല- കല്പിതവസ്തു ഇത്രക്കെ പാടൊള്ളു എന്നു അളവില്ലാത്തതുകൊണ്ടു; സ്വപ്നം മാറുന്നതുവരെ സ്വപ്ന പദാർത്ഥങ്ങൾ വാസ്തവങ്ങളായിരിക്കുന്നു, ഒരു ഭ്രമം മറെറാരു ഭ്രമത്തിനും അതുവേറൊന്നിനും ഇങ്ങിനെ കാരണ കാര്യരൂപമായി തുടൎന്നു നിൽക്കുന്നു.

മൂ: ഗർഭസ്ഥനായ് ഭൂവിജനിച്ചുംമരിച്ചുമദ
കല്പോളപോലെജനനത്തിന്നനിത്യഗതി
താപത്രകതിവദ്ധനമടിക്കേണമെൻമനസി
നിത്യംതൊഴായ് വരിക നാരായണായനമഃ

അ:—ഗർഭസ്ഥനായി=ഗർഭത്തിൽ പ്രവേശിച്ചിട്ടു്.

ഭുവി=ലോകത്തിൽ-ഉദകപ്പോള=നീർപ്പോള നീർകുമിളി. അനിത്യഗതി=സ്ഥിരമല്ലാത്തവഴി-(ഗതി=വഴി-നടപ്പു.) താൽഭക്തി=നിങ്കൽഭക്തി ഈശ്വരഭക്തി- ഭക്തി=വിചാരം- സ്നേഹം- വർദ്ധനം=ആധിക്യം-ജനനം=ജന്മം.

"ജനനാന്ത്യേന നിത്യഗതി" എന്നും ചില പുസ്തകങ്ങളിൽ കാണുന്നു.

താ:—ജന്തുക്കൾ ജനിച്ചും മരിച്ചും നീർകുമിളപോലെ അനിത്യഗതിയെ പ്രാപിക്കുന്നു. ശാശ്വതഗതികിട്ടണമെങ്കിൽ ഈശ്വരഭക്തി ഉണ്ടാകണം. ഭഗവാനെഭജിക്കുവാൻ ഇടവരണം.

ജന്തുക്കൾക്കു പുനർജന്മമുണ്ടെന്നും, ജനന മരണരൂപമായ സംസാരത്തിൽനിന്നും മോചനമുണ്ടാകണമെങ്കിൽ ഈശ്വരഭക്തി വേണമെന്നും അർത്ഥമാകുന്നു.

പുനർജന്മനിരൂപണം.

ഇതു തർക്കവിഷയമായ ഒരു സംഗതിയാണ്- ഹിന്ദുമതത്തിനും മററു മതങ്ങൾക്കും തമ്മിലുള്ള ഒരു പ്രധാനവ്യത്യാസ ഭാഗവും ഇതിൽതന്നെയാണ്. പുനർജന്മവാദത്തിൽ പരിണാമവാദവും അന്തർഭവിച്ചിരിക്കുന്നു. ഇവതമ്മിലുള്ള വ്യത്യാസം ഇങ്ങിനെയാണ്:—നികൃഷ്ടമാതൃകകളിൽ നിന്നും ഉൽകൃഷ്ടമാതൃകകളിലേക്കു പ്രകൃതി (നമ്മുടെ അവതാരങ്ങളിൽ കാണുന്നതുപോലെ) മാറിവരുന്നു. ഒരുതരം കീരവിത്തിൽനിന്നും കാലദേശാവസ്ഥകളുടെ മാററവും വിത്തുകളുടേയും ചെടികളുടേയും തിരിഞ്ഞെടുപ്പു മററും കൊണ്ടു, വേറൊരുതരംവിത്തുകൾ ഉണ്ടാക്കുന്നു. കപ്പവാഴയിൽനിന്നും പച്ചവെട്ടനുണ്ടാകുന്നു. ജന്തുക്കളിൽ പ്രാ

വ്, കോഴി മുതലായവകളിൽ, പലവിധത്തിൽ ഇണചേൎത്തും മററും നൂതന ജാതികളെ ഉത്ഭവിപ്പിക്കാം ഈവിധമുള്ള ഒരു സ്വഭാവശക്തിചരാചരങ്ങളിൽ സാമാന്യേന കാണാം. ഇതാണ് പരിണാമവാദം-ഇതിൻ പ്രകാരം പ്രകൃതിയുടെ മാററം ഓരൊ ജാതിക്കൊ ക്ലാസിനൊ പൊതുവെ സംബന്ധിക്കുന്നതല്ലാതെ ഓരോജീവനും പ്രത്യേകം സംബന്ധിക്കുന്നില്ല. പുനൎജന്മവാദപ്രകാരം ഈ മാററം ഓരോജീവനും പ്രത്യേകം പ്രത്യേകം ഉണ്ടെന്നാണു. പരിണാമവാദത്തിൽ, കാലദേശാവസ്ഥകൾ, മാതാപിതാക്കന്മാരിൽനിന്നും ക്രമാഗതമായി സിദ്ധിക്കുന്ന ഗുണങ്ങൾ—അതായതു പാരമ്പൎയ്യം, തൊഴിൽ, ഇവകളെ മുഖ്യമായി ഗണിക്കുന്നു. പുനൎജന്മവാദത്തിൽ ഓരോജീവന്റെ കൎമ്മാനുസരണമായ പ്രത്യേക ഉത്തരവാദിത്വത്തെ പ്രധാനമായി കരുതുന്നു. പരിണാമവാദപ്രകാരം, കൎമ്മങ്ങളും ഫലങ്ങളും പൊതുവെ കാരണകാൎയ്യരൂപമായി സൃഷ്ടിയിൽ തുടൎന്നിൽക്കുന്നു എന്നെ ഉള്ളു. പുനൎജന്മവാദത്തിൽ, ഓരോജീവനും അതിന്റെ സൂക്ഷ്മശരീരങ്ങളോടും വാസനകളോടുംകൂടി വീണ്ടും അതാതു തന്നെ പ്രത്യേകിച്ചു ശരീരമെടുത്തു മുൻ കൎമ്മങ്ങളുടെ ഫലങ്ങളെ അനുഭവിക്കുന്നു എന്നാണു-പരിണാമത്തിനു ശരീരവും പുനൎജന്മത്തിനു ജീവനും മുഖ്യമായിരിക്കുന്നു.

പുനൎജന്മം, പരിണാമം, ഈ രണ്ടു വാദങ്ങൾക്കും പൊതുവെസംബന്ധിക്കുന്ന ഏതാനും യുക്തികളെ താഴെ വിവരിക്കുന്നു:--

(1). ക്രിയകൾക്കനുസരണമായി ഫലങ്ങൾ

കാണുന്നു. ഒരു ഘനമുള്ള പദാൎത്ഥം ഉൗക്കോടുകൂടി മേല്പോട്ടു എറിഞ്ഞാൽ, അതിലേക്കനുരൂപമായ ഉൗക്കോടുകൂടി താഴെ വീഴുന്നു. ഫിരംകിയിൽ നിന്നും എത്ര ഉൗക്കോടുകൂടി ഉണ്ട വെടിവെക്കുമ്പോൾ പായുന്നുവൊ, അത്രയും ഉൗക്കോടു, ഫിരംകിയും പുറകോട്ടു പായുന്നു, വേലയ്ക്കു തക്കവണ്ണംകൂലി, ജന്തുക്കളുടെ സുഖ ദുഃഖങ്ങളും ഇതുപോലെ കൎമ്മഫലരൂപമായിരിക്കുന്നു. അനേകം ക്രിയാശക്തികൾ അവരിൽ അടങ്ങിയിട്ടുണ്ടു. ചിത്രവൎണ്ണങ്ങൾ അടങ്ങിയ വെടിയുണ്ട പൊട്ടിയാൽ പലവിധ പരിണാമത്തോടുകൂടി ആകാശത്തിൽ പരക്കുന്നു. ജന്തു ശക്തികളും ശരീരം നശിക്കുമ്പോൾ ഒരിടത്തും താവാതെ പോകുമോ? ഒരു സൂക്ഷ്മരൂപമായ കൎമ്മശക്തിയെയാകുന്നു വാസന എന്നു പറയുന്നതു.

(2). ഒരു നെല്ലുവിത്തു നശിച്ചു ഒരു നെൽചെടി ഉണ്ടാകുന്നു. അതു മററു അനേകം നെല്ലുവിത്തുകളെ ഉണ്ടാക്കുന്നു മരങ്ങൾ വെട്ടിയാൽ പിന്നായും പിന്നായും വളരുന്നു. വെട്ടിയതുകൊണ്ടു അവയുടെ വളരുന്ന ശക്തി നശിച്ചുപോകുന്നില്ല.

(3). ഒരു പച്ചപുല്ലു ഉണങ്ങിപ്പോയതായി വിചാരിക്കാം. ഉണങ്ങുന്നതുകൊണ്ടു, മുമ്പു പച്ച നിറം കൊടുത്ത ശക്തി നശിച്ചുപോയി എന്നു പറഞ്ഞുകൂടാ; അതു വായുരൂപമായി ചുററുമുള്ള ആകാശത്തിൽ തങ്ങുകയും അവിടെനിന്നും മറയ്ക്കു വീണ്ടും പ്രവൎത്തിക്കുകയും ചെയ്യുന്നു ഇതുപോലെ ജന്തുക്കളുടെ ജീവനും വാസനകളും.

(4). പ്രകൃതിയുടെ അനന്തശക്തികൾ *കല്പാവസാനസമയത്തു നശിച്ചുപോകുന്നില്ലാ. അവയെല്ലാം സൂക്ഷ്മാവസ്ഥയിലിരിക്കുന്ന വിണ്ടും സൃഷ്ടിക്കു വിത്തുകളായിതീരുന്നു പൊതുവെയുള്ള മഹത്തായ വാസനാരൂപങ്ങൾതന്നെ വേദങ്ങളും; അതുകൊണ്ടാണെല്ലൊ വേദങ്ങൾ അനാദി എന്നും വേദങ്ങളെ ആധാരമാക്കികൊണ്ടു ബ്രഹ്മാവു സൃഷ്ടിനടത്തി എന്നും പറയുന്നതു. വലിയതുപോലെ ചെറിയതും; അണ്ഡത്തെ പോലെ പിണ്ഡവും രണ്ടിനും ചട്ടം ഒന്നുതന്നെ.

(5). കർമ്മങ്ങളും, ഫലങ്ങളും ഒരിക്കൽ ഉണ്ടായി നശിക്കുന്നതായാൽ, ഉള്ളതു ഇല്ലാത്തതാകും, ഇല്ലാത്തതിൽനിന്നും ഒന്നുണ്ടായി എന്നുംവരും. ഇതു യുക്തിക്കും അനുഭവത്തിനും വിരോധം.

(6). ഒരു വസ്തുവിന്റെ ഇപ്പോഴത്തെ സ്ഥിതി, അതിന്റെ മുമ്പിലത്തെയവസ്ഥയെ അവലംബിച്ചിരിക്കുന്നു എന്നതിനു ദൃഷ്ടാന്തം- സംഗീതത്തിൽ ഗ. എന്നസ്വരംഅതിന്റെ മുമ്പിലത്തെ രി. എന്നതിനെ അപേക്ഷിച്ചിരിക്കുന്നു. ഗ എന്ന ശബ്ദം കേട്ടാൽ ആയതിനുമുമ്പു രി. എന്നതുണ്ടായിരുന്നിരിക്കണമെന്നു നിശ്ചയിക്കാം- ഇതുപോലെ താളത്തിലും, ജ്യോതിശ്ശാസ്ത്രത്തിലും * കണക്കശാസ്ത്രത്തിലും മററും കാണാം. ജന്തുക്കൾ മുതലായി മററു പ്രപഞ്ചകാര്യങ്ങളിലും ഇതുതന്നെ ചട്ടം ഇപ്പഴത്തെ അവസ്ഥാഭേദങ്ങളെ

---

* കല്പം=സൃഷ്ടികാലം ബ്രഹ്മാവിന്റെ ആയുസ്സ; സൃഷ്ടികാലം എത്രയുണ്ടോ അത്രയും കാലം പ്രളയം. പിന്നെയും സൃഷ്ടി ഇങ്ങിനെ മാറി മാറി വരുന്നു.

* ചില വിശേഷരേഖകളുടെ സ്ഥാനങ്ങളിൽ (

കൊണ്ടു മുമ്പിലത്തെ സ്ഥിതികളെ അനുമാനിക്കാം. വിസ്താരഭയത്താൽ ചുരുക്കുന്നു.

ഡാർവിൻ, ഹക്സിലി, മുതലായ ആംഗ്ലേയ വിദ്വാന്മാർ പരിണാമവാദത്തെയാണു സ്വീകരിച്ചിരിക്കുന്നതു.

പരിണാമവാദത്തിനുള്ള പ്രത്യേകയുക്തികൾ

(1) അനേകം വണ്ടുകൾ അനവധി പുഷ്പങ്ങളിൽനിന്നും തേൻ ശേഖരിക്കുന്നു. അതിനെ കൂട്ടിവച്ച തേനിൽനിന്നും ഒരു തുള്ളി എടുത്താൽ, അതു അനേകം പുഷ്പങ്ങളിൽനിന്നും ഉണ്ടായതായിരിക്കാമെന്നല്ലാതെ, ഇന്ന പുഷ്പത്തിൽനിന്നു, അല്ലെങ്കിൽ പുഷ്പങ്ങളിൽ നിന്നുണ്ടായി എന്നു ഖണ്ഡിച്ചുപറയാൻ നിവൃത്തിയില്ല. ഒരു പുഷ്പത്തിൽനിന്നും വന്നതിനെ മാത്രം ആ തേൻകട്ടയിൽനിന്നും പ്രത്യേകമെടുക്കാൻ സാധിക്കുന്നില്ല— അതുപോലെ ജീവന്മാരും കർമ്മങ്ങളും പൊതുവിൽ സംസാരശക്തിയായ പ്രകൃതിയിൽ ചേരുകയും, പിന്നീടു അതിൽനിന്നുണ്ടാകുന്ന ജീവന്മാർ മൊത്തത്തിൽ ആ പ്രകൃതിയിലടങ്ങിയ കർമ്മശക്തികളനുസരിച്ചുതന്നെ ഉ ഇരിക്കുകയും ചെയ്യുന്നു എങ്കിലും പ്രത്യേകം ഇന്നജീവൻ തന്നെ ഇന്നൊരാളായിട്ടോ മറ്റൊ ജനിച്ചു എന്നു നിർണ്ണയിക്കാൻ കഴിയാതെവരാം.

(2) ഒരു ഗ്രാമത്തിലുള്ള ഒരാൾ തുലുക്കപ്പള്ളിയിൽ ഒരു പന്നിയെ കൊന്നിട്ടു എന്നു വിചാരിക്കാം. മുഹമ്മദീയർ ഒന്നുചേർന്നു ഗ്രാമം നിശ്ശേഷം തീവെച്ചുനശിപ്പിക്കുന്നു. ഈ ദൃഷ്ടാന്തം മൂലം ഒരാൾ ചെയ്യുന്ന കർമ്മങ്ങളുടെ ഫലം, ആയാളും, അയാളെ സംബന്ധിച്ചവരും, പാരമ്പര്യവഴി അ

യാരുടെ സന്തതികളും ചിലപ്പോൾ അനുഭവിക്കേണ്ടിവരാം. “ഒരുത്തൻ ചെയ്തിടുന്ന പാപകർമ്മത്തിൻ ഫലം പരക്കെയുള്ള മഹാജനങ്ങൾക്കൊക്കെത്തട്ടും”

(3) ഒരു രാജ്യത്തെ രാജാവോ മന്ത്രിയോ ചെയ്യുന്ന ദുഷ്കർമ്മങ്ങളുടെഫലം രാജ്യവാസികളും അനുഭവിക്കേണ്ടിവന്നേക്കാം. സത്കർമ്മങ്ങളും ഇതുപോലെതന്നെ. ജീവന്മാർ പ്രത്യേകമാണെങ്കിലും അവയുടെ കർമ്മശക്തികളും ഫലങ്ങളും പ്രകൃതിയിൽ പൊതുവായിട്ടാണ് നിൽക്കുന്നതു.

(4) നൂതന സൃഷ്ടികളും ജീവന്മാരും ഉണ്ടായിക്കൊണ്ടിരിക്കുന്നു എന്നുള്ള പ്രമാണവും ഇതിലേക്കു അനുകൂലമാകുന്നു.

“കറന്തപാൽമുലപ്പുകാ, കടൈന്തവെണ്ണൈമോർപുകാ
വിരിന്തപൂവു തിർന്ത കായ്മീണ്ടുപോയ്മരം പുകാ;
ഇറന്തവർ പിറപ്പതില്ലൈ, ഇല്ലൈ ഇല്ലൈ ഇല്ലയേ”

കറന്ന പാൽ വീണ്ടും മുലയിൽ പ്രവേശിക്കുന്നില്ല: വെണ്ണ കടഞ്ഞെടുത്താൽ പിന്നെ അതു മോരിൽ പ്രവേശിക്കുന്നില്ല; വിരിഞ്ഞപൂവും വീഴ്ന്നകായും വീണ്ടും വൃക്ഷത്തിൽ പ്രവേശിക്കുന്നില്ല. ഇല്ല. ഇല്ല. ഇല്ല: എന്നു പാടിയ ശിവവാക്യരെപ്പോലെയുള്ളവരും ഇൻഡ്യയിലില്ലെന്നില്ല.

ഈ വാദത്തെ ആസ്പദമാക്കിക്കൊണ്ടു നമുക്കു എന്തും ചെയ്യാം, ഫലം അനുഭവിക്കുന്നതു വല്ല

വരുമല്ലയൊ എന്നുപറഞ്ഞുക്രൂടാ. സദാചാരത്തിൽ നമുക്കുള്ള ചുമതല അധികമാകുന്നതെയുള്ളൂ. എങ്ങിനെയെന്നാൽ, നമ്മുടെ സ്വന്ത കുട്ടികളെ കിണററിൽ പിടിച്ചുതള്ളിയാലും അന്യകുട്ടികളെ തൊടാൻപോലും പാടില്ലാത്തതാണെല്ലൊ. എന്നു മാത്രമല്ലാ കർമ്മഫലങ്ങൾ അതാതു ജന്മത്തിൽ തന്നെ ചെയ്യുവരും മിക്കവാറും അനുഭവിക്കുന്നുണ്ട.

പുനർജന്മവാദത്തിനുള്ള പ്രത്യേക യുക്തികൾ.

(1) ഓരോരുത്തരും അവരവരുടെ കർമ്മഫലം അനുഭവിക്കാത്തപക്ഷം- "ചെയ്യതിനു കൂലിയില്ലായ്മ, ചെയ്യാത്തവക്കു പ്രതിഫലം"-ഇങ്ങിനെയുള്ള കാര്യങ്ങൾ നേരിടും.

(2) പുനർജന്മമില്ലങ്കിൽ, പക്ഷപാതരഹിതനായ ഈശ്വരന്റെ സൃഷ്ടിയിലുൾപ്പെട്ട എല്ലാ ജീവന്മാരും ഒരേ അവസ്ഥയിൽ, അല്ലങ്കിൽ ഒരെ അനുഭവത്തിൽ, ഏതെങ്കിലുമൊരു കാലത്തു എത്തുന്നില്ലാ എന്നുവരും. മോക്ഷപര്യന്തം ജീവന്മാക്കു പ്രത്യേകം സ്ഥിതിയും ചുമതലയും ഉണ്ടെന്നുള്ള പ്രമാണവും കോപിക്കും.

(3) നമ്മുടെ ബുദ്ധിക്കു എത്താത്തതെല്ലാം ഇല്ലെന്നും പറയാമൊ? ഭഗവൽഗീതാദി ശാസ്ത്രങ്ങൾ ജീവന്റെ പ്രത്യേക പുനർജന്മത്തെ സ്ഥാപിക്കുന്നതായിട്ടുമിരിക്കുന്നു. ഒരു ജീവൻ ശരീരംവിട്ടു മറുജന്മമെടുക്കുന്ന ക്രമം "ഛാന്ദൊഗ്യം" മുതലായ ഉപനിഷത്തുകളിൽ വിവരിച്ചിരിക്കുന്നു. ഇതിനെ തന്നെ രാമായണത്തിൽ—"പുണ്യമൊടുങ്ങിയാൽ ഇന്ദുതൻ മണ്ഡലെ ചെന്നുപതിച്ചു നീഹാരസമേതനായ്"- എന്നും മററും സമ്പാതിവാക്യ

ത്തിൽ സൂചിപ്പിച്ചിട്ടുണ്ട്. ശങ്കരാചാൎയ്യസ്വാമികളും "തദന്തരപ്രതിപത്തൗസംപരിഷ്വക്ത...." എന്നുള്ള സൂത്രത്തിന്റെ ഭാഷ്യത്തിൽ ഈ അഭിപ്രായത്തെ പ്രകടിപ്പിച്ചിരിക്കുന്നു.

മുൻപറഞ്ഞ തേൻ ദൃഷ്ടാന്തത്തിൽ ഓരോ പുഷ്പത്തിൽ നിന്നും ശേഖരിച്ച തേൻ * കണങ്ങളെ വീണ്ടും പ്രത്യേകം, പ്രത്യേകമെടുക്കുന്നതിനു നമുക്കു കഴിവില്ലെങ്കിലും, ഘടകാംശത്തിനെ ഘടിപ്പിക്കുന്ന ഈശ്വരശക്തിക്കു ത്രാണിയില്ലെന്നു പറയാമൊ? പ്രപഞ്ചമെല്ലാമുണ്ടാക്കി നടത്തുന്ന വിദ്യക്കാരിക്കു ഇതു ഒരു പ്രയാസമായ കാൎയ്യമൊ? തേൻതുള്ളികൾ, ഒന്നിനൊന്നു തിരിച്ചറിയാൻപാടില്ലാത്തവിധമൊരുമിച്ചു ചേരുന്നതുപോലെ ജീവന്മാരും പ്രകൃതിയിൽ കൂട്ടക്കുഴപ്പമായി ചേൎന്നു പോകുന്നു എന്നു എന്തിനു വിചാരിക്കണം.

(4) ശരീരങ്ങൾ മാതാപിതാക്കന്മാരുടേതുപോലെ ഇരുന്നാലും, സന്താനങ്ങൾക്കു മനോഗുണങ്ങൾ വളരെ വ്യത്യാസപ്പെട്ടു കാണുന്നു.

ചില പണ്ഡിതന്മാരുടെ അഭിപ്രായത്തിൽ ഉൽകൃഷ്ടജീവികൾക്കു പുനൎജ്ജന്മവും, സ്ഥാവരാദി താഴ്ന്നജാതികളെ സംബന്ധിച്ചടത്തോളം പരിണാമവും നടക്കുന്നു എന്നാണു. ഏതായാലും മനുഷ്യബുദ്ധിയുടെ അല്പത്വം പുനൎജ്ജന്മംമുതലായ സൃഷ്ടികാൎയ്യങ്ങളെക്കുറിച്ചു ചിന്തിക്കുമ്പോഴാണ് സ്പഷ്ടമാകുന്നതു. ഒരു ജീവൻ ഒരുശരീരം വിട്ടു വേറൊരുശരീരത്തിൽ പ്രവേശിക്കുന്നതുവരെയുള്ള ഓരോപടികളും വ്യക്തമായി പ്രായോഗികമായി കാണിച്ചുകൊടുക്കുകയൊ, മനസ്സിലാ

* കണം=പൊടി ഏററവും ചെറിയ അംശം.

ക്കുകയൊ ചെയ്യുന്നതിനു നിവൃത്തിയില്ലാ. എന്നാൽ പൂർവ്വജന്മകാര്യങ്ങളെ ഓൎമ്മിക്കത്തക്കവണ്ണം ബുദ്ധിശക്തിയുള്ള ജീവന്മാരുമുള്ളതായി ശാസ്ത്രങ്ങളും പറയുന്നുണ്ടു.

ആകപ്പാടെ ആലോചിച്ചതിൽ, പരിണാമവും പുനർജന്മവും തമ്മിൽ സംബന്ധപ്പെട്ടതും രണ്ടും ശ്രുതിസമ്മതവുമാണെന്നു കാണുന്നു.

(പുനർജന്മത്തിൻെറയും സൃഷ്ടിയുടേയും ദുരൂഹതയെ വാസിഷ്ഠത്തിൽ ലീല കഥയുംമററും വെളിപ്പെടുത്തുന്നു.)

ചോദ്യം:—പ്രപഞ്ചം മായാകാര്യവും അനിത്യവുമല്ലെ. അതുകൊണ്ടു പുനർജന്മവും പരിണാമവും അസത്യമല്ലയൊ? അതിനെ വകവെയ്ക്കാൻ എന്തൊള്ളു?

ഉത്തരം:—* വ്യവഹാരത്തിൽ പ്രപഞ്ചത്തിനു സത്യത്വമുണ്ടു. അതിനെയാധാരമാക്കിക്കൊണ്ടാണെല്ലൊ നമ്മുടെ പ്രവൎത്തികൾ; വാദംകൊണ്ടു തെങ്ങായി തീരുന്നില്ല. കാരണ കാര്യങ്ങൾ സംബന്ധപ്പെട്ടുനില്ക്കുന്നു. ഇതുപോലെ പുനർജന്മ വിഷയത്തിലും ഓൎമ്മിക്കേണ്ടതാകുന്നു.

ജനനമരണ പ്രവാഹത്തെ കടക്കുന്നതിനുള്ള തോണി ജ്ഞാനമാകുന്നു- ഭക്തിജ്ഞാനത്തിൽ അവസാനിക്കുന്നതിനാൽ ഈ കീൎത്തനത്തിൽ ഭക്തിവൎദ്ധിക്കണമെന്നുള്ള പ്രാൎത്ഥന യുക്തംതന്നെ

---

* ജനനം, മരണം, ദേഹം, ജീവൻ, ലോകം, കൎമ്മങ്ങൾ ഇവയുണ്ടെന്നുള്ള ജീവബോധത്തോടു കൂടിയസ്ഥിതി.

൭: ഞത്താരിൽമാനിനിമണാളൻപുരാണപുരു-
ഷൻഭക്തവത്സലനനന്താദിഹീനനിതി
ചിത്തത്തിലച്യുതകളിപ്പതലിട്ടുവിള
യാടീട്ടുകെന്മനസിനാരായണായനമഃ.

അ:- ഞത്താരു- നല്ലപൂവു. താമരപ്പൂവു. ഞ- അലങ്കാരം; പൊയ്കഃ മാനിനി=സ്ത്രീ. പൂവിൽ ജനിച്ചസ്ത്രീ. ലക്ഷ്മിദേവി. മണാളൻ=ഭൎത്താവു: മഹാവിഷ്ണു. പുരാണപുരുഷൻ=മുമ്പെയുള്ളപുരുഷൻ; അനാദികാലത്തെയുള്ള ഈശ്വരൻ. അനന്താദിഹീനൻ=അനന്തനായും ആദിഹീനനായുമുള്ളവൻ. അനന്തൻ= അവസാനമില്ലാത്തവൻ- ആദിഹീനൻ=ആരംഭം അല്ലെങ്കിൽ ജന്മം ഇല്ലാത്തവൻ; പുരാണപുരുഷൻ, ഭക്തവത്സലൻ അനന്തൻ, ആദിഹീനൻ, എന്നിപ്രകാരം ചിത്തത്തിൽ വിളയാടീടണം എന്നു: ചിത്തം=മനസ്സു അച്യുത=ച്യുതിഇല്ലാത്തവനെ. ച്യുതി=വീഴ്ച, മാററം. എന്നും ഒരെനിലയിലുള്ളവനെ- വിളയാടിടുക=കളിക്കുക.

താ:—ലക്ഷ്മീകാന്തനും ആദ്യന്തഹീനനും ഭക്തവത്സലനുമായ ഭഗവാൻ നാരായണൻ എന്റെ മനസ്സിൽ എല്ലായ്പോഴും കളിക്കണം അതായതു എനിക്ക മനസ്സിൽ ഈശ്വരനെ വിചാരിക്കാൻ ഇടവരണമെന്നു.

ലക്ഷ്മിഭൎത്താവു:—എല്ലാപദാൎത്ഥങ്ങളും രണ്ടു ഏതുശക്തികൾ കൂടി ഉണ്ടാകുന്നു, ആ ഏതുശക്തികൾ സ്ത്രീ പുരുഷഭേദമായിട്ടു കാണുന്നു- സ്ത്രീ പുരുഷഭേദം മനുഷ്യരിലും മററുജന്തുക്കളിലുംമെ ഉള്ളു എന്നുവിചാരിച്ചുകൂടാ. വാഴക്കുമ്പിൽ കള്ളനും കള്ളിയും ഉള്ളതുപോലെ മററു ചെടികളില

മുണ്ട്. ഈ രണ്ടുശക്തികളും എല്ലാത്തിലും വ്യാപിച്ചിരിക്കുന്നു. ഒന്നു പ്രകൃതിയെന്നുപറയപ്പെടുന്നെങ്കിൽ മറ്റേതു പുരുഷനെന്നും. ഒന്നു, ശക്തിരൂപയാണെങ്കിൽ മറ്റേതു 'ശിവൻ' എന്നും വ്യവഹരിക്കപ്പെടുന്നു. അർദ്ധനാരീശ്വരനായ ഭഗവാൻ കൈലാസത്തു മാത്രമല്ല സ്ഥിതിചെയ്യുന്നതു. സഗുണനിർഗ്ഗുണഭാവങ്ങളെ അടക്കിപ്പറയുന്നതിനുവേണ്ടി ലക്ഷ്മീവല്ലഭൻ (നന്ദാരിത്മാനിനീകണാളൻ) എന്നു പ്രയോഗിച്ചിരിക്കുന്നു.

മൂ:— പാചകിട്ടിപ്പവഴപാൽവർണ്ണമൊത്തനിറ
മിച്ചിപ്പവർക്കാദ്യാധാരംകൊണ്ടുപരി
വിശ്വസ്ഥിതിപ്രളയസൃഷ്ടികരസ്ഥാനങ്ങ
സ്മരെടുഭദ്രഹരിനാരായണായനമഃ

ആ:—പാചക്കിട്ടി എന്നുപറഞ്ഞതു തമോഗുണവർണ്ണം പവഴനിറം=ചുവപ്പു രജോഗുണ വർണ്ണം-പാൽ വർണ്ണം=വെളുപ്പു സത്വവർണ്ണം. ഒത്തനിറം=മേൽപറഞ്ഞ മൂന്നുനിറങ്ങളും കലർന്നനിറം; അതായതു ഗുണങ്ങളുടെസാമ്യാവസ്ഥ. സൃഷ്ടിയെ തൊടങ്ങുന്ന അവസ്ഥ- ആധാരം=ശരീരത്തിലുള്ള ആറാധാരം. അവയാവിതു (൧) മൂലാധാരം ത്രികോണമായും (൨) സ്വാധിഷ്ഠാനം ചതുരമായും (൩) മണിപൂരം അർദ്ധചന്ദ്രാകാരമായും (൪) അനാഹതം രണ്ടു ത്രികോണങ്ങൾ ചേർന്ന ഷട്കോണമായും (൫) വിശുദ്ധി ത്രികോണമായും (൬) ആജ്ഞ, വട്ടമായും ഒന്നിനൊന്നുമുകളിലായിരിക്കുന്നു. ഇവ ശരീരത്തിലെ മദ്ധ്യവിഭാഗങ്ങളാകുന്നു. ചക്രങ്ങൾ എന്നും ഇവയ്ക്കു പേരുണ്ടു്. ഉപരി=മീതെ കൊണ്ടിൽ. വിശ്വസ്ഥിതിപ്രളയസൃഷ്ടി=ലോകത്തിന്റെ ഇരിപ്പു, നാശം ഉത്ഭവം; ഇവകൊണ്ടു ക

ത്വരജസ്തമോഭേദ=മൂന്നുഗുണങ്ങളെ അധിഷ്ഠാനമാക്കുന്ന ഹരി; ലോകത്തെ രക്ഷിക്കുന്നതിന്ന സത്വഗുണത്തെയും, സംഹരിക്കുന്നതിന്ന തമോഗുണത്തെയും, സൃഷ്ടിക്കുന്നതിന്ന രജോഗുണത്തെയുമാധാരമാക്കുന്നു. പ്രപഞ്ചത്തിൽ ഈ മൂന്നുഗുണങ്ങളും കലൎന്നിരിക്കുന്നു. സത്വഗുണം, സുഖം, ജ്ഞാനം, ഇവകൾക്കും, രജോഗുണം പ്രവൃത്തി ദുഃഖം ഇവകൾക്കും, തമോഗുണം മോഹം, ആലസ്യത, നിദ്ര ഇവയ്ക്കും കാരണമായിരിക്കുന്നു. ജഡപദാൎത്ഥങ്ങളിൽ അധികം തമോഗുണവും, ഉൽകൃഷ്ടജീവികളിൽ സത്വഗുണം അധികമായുമിരിക്കുന്നു.

ഭാ: സത്വരജസ്തമോ ഭേദങ്ങളായ ഗുണങ്ങളുടെ ലയസ്ഥാനമാകുന്നയവസ്ഥയെ ആറാധാരങ്ങളും കടന്നുപ്രാപിക്കുന്ന യോഗികൾക്കു ഭഗവാൻ *തുൎയ്യസ്വഭാവമായും ലോകസൃഷ്ട്യാദികൎമ്മങ്ങൾക്കു ഗുണങ്ങളെ സ്വീകരിച്ചതു പോലെയുമിരിക്കുന്നു. സാധാരണ മനുഷ്യൎക്കു ജീവബോധം ആറാധാരങ്ങളിൽ വ്യാപിച്ചു നിൽക്കുന്നു-അവൎക്കു ജാഗ്രത, സ്വപ്നം, സുഷുപ്തി എന്നിങ്ങനെ മൂന്നവസ്ഥകളെ അറിയുന്നുള്ളു. എന്നാൽ മനസ്സിനെ ഒന്നിൽതന്നെ നിറുത്തുന്നതിനുള്ള യോഗാഭ്യാസത്താൽ (പ്രാണസംയമനംകൊണ്ടു) ജീവബോധം ആറാമത്തെയാധാരത്തിന്റെ പൎയ്യവസാനമായ ബ്രഹ്മരന്ധ്രം എന്ന സ്ഥാനത്തു നിറുത്തപ്പെടാമെന്നും, അപ്പോൾ മൂന്നവസ്ഥകളും കടന്നു തുൎയ്യാവസ്ഥയാകുമെന്നും യോഗശാസ്ത്രങ്ങൾ കല്പിക്കുന്നു.

* ജാഗ്രത, സ്വപ്നം, സുഷുപ്തി ഈ അവസ്ഥകളല്ലാതെയുള്ള നിരാകാരബോധരൂപം=സമാധിരൂപം.

ഇതുപോലെ ചില കീർത്തനങ്ങളിൽ നിന്നു എഴുത്തച്ഛൻ യോഗാഭ്യാസ തല്പരനായിരുന്നു എന്നു ഊഹിക്കപ്പെടുന്നു.

മൂ:—തത്വത്തിനുള്ളിലുദയംചെയ്തിരുന്നപൊരുളെത്തിടുവാൻഗുരുപദാന്തെഭജിപ്പവനു
മുക്തിക്കുതകൊരുപദേശംതരുംജനന
മററീടുമന്നവനുനാരായണായനമഃ

അ: — തത്വത്തിനുള്ളിൽ=ബുദ്ധി, അഹംകാരം, ആകാശം മുതലായ തത്വങ്ങളിൽ. ഉദയംചെയ്തിരുന്നപൊരുൾ=പ്രവേശിച്ചിരിക്കുന്നവസ്തു- അതായതു സർവ്വവ്യാപകമായആത്മാവു. ബ്രഹ്മം; ഈശ്വരൻ എല്ലാം സൃഷ്ടിച്ചതാനുംഅവററിൽ പ്രവേശിച്ചു എന്നാണെല്ലൊ വേദവാക്യം; ഗുരുപദാന്തെ=ഗുരുപാദാഗ്രങ്ങളിൽ- മുക്തി=മോക്ഷം വസ്തുനിർണ്ണയംകൊണ്ടുള്ള ആനന്ദപ്രാപ്തി, ശരീരബന്ധങ്ങളിൽനിന്നുള്ള വേർപാടു- ജനനമററീടും=ജന്മമൊടുങ്ങും അന്നു=ആക്ഷണത്തിൽ; അപ്പോൾ.

താ: തത്വങ്ങളെ പരിശോധിച്ചു അവകളുടെ നശ്വര ഭാവങ്ങൾനീക്കി അനശ്വരയാത്മാവിനെ അറിയണമെങ്കിൽ ഈശ്വരനിൽ എന്നപോലെ ഗുരുവിങ്കൽ ഭക്തിയുണ്ടായിരിക്കണമെന്നും, സൽഗുരുവിൻെറ ഉപദേശംകിട്ടുന്നമാത്രയിൽ അജ്ഞാനം നീങ്ങിപ്പോകുമെന്നും താല്പര്യം.

[ശരീരം, ആരംഭിച്ചകർമ്മങ്ങളുടെ ക്ഷയംവരെയിരിക്കുന്നു എങ്കിലും ജ്ഞാനമുണ്ടായക്ഷണത്തിൽ മുക്തനായിഭവിക്കുന്നു.]

ഏതുവിദ്യയറിവു സമ്പാദിക്കുന്നതിനും സാധാരണമായി ഒരുഗുരുവിൻെറ സഹായമാവശ്യമാണ്. ജ്ഞാനസമ്പാദനത്തിനും അതുപോലെത

ന്നു. ശിഷ്യന്റെ ബുദ്ധിനിലയും മററും അറിഞ്ഞു് തക്കതായ ഉപദേശം കൊടുക്കണമെങ്കിൽ സൽഗുരുവിന്നു കഴികയൊള്ളൂ. വല്ല ഗ്രന്ഥത്തിലും കണ്ടതിന്നു സ്വയമേവ യഭ്യസിച്ചു (യോഗസമ്പ്രദായങ്ങളും മററും) അനർത്ഥത്തിൽ ചാടുന്നവർ പലരുമുണ്ടു്. ഗുരുവിന്റെ സഹായം ശിഷ്യന്റെ മനോമലം ശ്രവണാദികളെക്കൊണ്ടു നീക്കുന്നതിന്നു മാത്രമാകുന്നു. ആത്മജ്ഞാനം ഉദിക്കുന്നതു് സ്വതെതന്നെയാണു.

മേലെഴുതിയ കീർത്തനത്തിൽ "ഗുരുപദാനന്ദെ ഭജിപ്പവനു" എന്നുപറഞ്ഞതിൽശിഷ്യന്റെ ശ്രദ്ധയെ അല്ലെങ്കിൽ ജ്ഞാനോപദേശത്തിനുള്ള അധികാരിത്വത്തെയും സൂചിപ്പിക്കുന്നു. അധികാരികൾ എന്നതു സാധനചതുഷ്ടയസമ്പന്നന്മാരെയാണു. അവൎക്കേ ജ്ഞാനോപദേശ വാക്കുകൾ പ്രയോജനപ്പെടുകയുള്ളൂ.

### സാധനചതുഷ്ടയം.(1)

(1) നിത്യാനിത്യവസ്തുവിവേകം:—ഇന്നതു നിത്യം, ശാശ്വതം, ഇന്നതു അനിത്യം, കള്ളം, എന്നുംമററുമുള്ള തിരിച്ചറിവു.

(2) ഇഹത്തിലും പരത്തിലും കർമ്മഫലങ്ങളായ ഭോഗങ്ങളിൽവിരക്തി.

(3) ശമാദിഷൾക്കം:—അതായതു. ശമം (അന്തരിന്ദ്രിയനിഗ്രഹം); ദമം (ബാഹ്യേന്ദ്രിയനിഗ്രഹം); ഉപരതി (ഇഷ്ടവിഷയാന്വേഷണത്തിൽനിന്നുംപിൻതിരിയുക); തിതിക്ഷ (പ്രാരബ്ധവശമായി നേരിടുന്നതൊക്കെ സഹിക്ക); ശ്രദ്ധ (ഈശ്വരൻ, ഗുരു, ശാസ്ത്രം ഇവകളിൽ ഭക്തിയും വി

(1) നാലുകൂട്ടം. (൨) ഷൾക്കം=ആറുകൂട്ടം.

ശ്വാസവും); സമാധാനം (ശാസ്ത്രവിചാരത്തിലും ഈശ്വരതത്വത്തിലും മനസ്സ് ഉറയ്ക്കുന്നതു):

(4) മുമുക്ഷുത്വ ;—മോക്ഷത്തിൽ ഇച്ഛ. സംസാരദുഃഖത്തിൽനിന്നും മോചനം കിട്ടുന്നമെന്നുള്ള താല്പൎയ്യം.

മൂ: യെൻപാപമൊക്കെയറിവാൻ ചിത്രഗുപ്തനുടെ
സമ്പൂൎണ്ണലിഖിതഗിരംകേട്ടുധൎമ്മപതി
എൻപക്കലുള്ളദുരിതംപാൎത്തുകാണുമള
വംഭോരുഹാക്ഷഹരിനാരായണായനമഃ

അ: ചിത്രഗുപ്തനുടെസംപൂൎണ്ണലിഖിതഗിരം=ചിത്രഗുപ്തനാൽ പൂൎണ്ണമായിഎഴുതപ്പെട്ട കണക്കു, ധൎമ്മപതി=ധൎമ്മരാജാവു-കാലസ്വരൂപനായ ഭഗവാൻ. ദുരിതം=പാപം, അംഭോരുഹാക്ഷ=അംഭോരുഹം പോലെ മനോഹരമായഅക്ഷിയോടുകൂടിയവനെ അംഭോരുഹം=താമരപ്പൂവു, അക്ഷി=കണ്ണു.

താ: പുണ്യപാപമനുസരിച്ചു ഫലംകൊടുക്കുന്ന കാലസ്വരൂപനായഭഗവാൻ, എന്റെ പാപങ്ങളെല്ലാം ചിത്രഗുപ്തന്റെ ഏട്ടിൽനിന്നും അറിയുന്ന അവസരത്തിൽ ഭഗവാനെതന്നെ ഞാൻ ശരണം പ്രാപിക്കണം. ദുരിതങ്ങളധികം ചെയ്തിരുന്നാലും ഈശ്വരകാരുണ്യംതന്നെ നിവൃത്തിമാൎഗ്ഗമെന്നു താല്പൎയ്യം.

ജന്തുക്കളുടെ പ്രതിച്ഛായ എങ്ങിനെ ചുററുമുള്ള ആകാശത്തിൽ പതിയുന്നുവോ, അതുപോലെ അവരുടെ കൎമ്മങ്ങളെ ഗ്രഹിക്കുന്നതിനു ഒരു ശക്തിപ്രകൃതിയിലുണ്ടു. ആ ശക്തിക്കു ചിത്രഗുപ്തൻ എന്നുപേർ ആ വിധം കുറിക്കുന്നകൎമ്മങ്ങൾക്കനുരൂപമായ ഫലങ്ങളുമുണ്ടാകുന്നു. ശക്തിഭേദങ്ങളും ഗുണങ്ങളുമനുസരിച്ചു ഈശ്വരനു പലനാ

മങ്ങളുമുണ്ടാകുന്നു. ചിത്രഗുപ്തൻ എന്നും ചിത്രപുത്രൻ എന്നും പറയുന്നതു ഒരു മൂൎത്തിയെ തന്നെ.

പരമശിവൻ ലോകങ്ങളുടെ ചരിത്രവും ജന്തുകൎമ്മങ്ങളും മറ്റും എഴുതിവെക്കുന്നതിന്നു ഒരു മൂൎത്തിയെ സൃഷ്ടിക്കെണമെന്നു ഉദ്ദേശിച്ചതായും അതിലെക്കു പാൎവ്വതീദേവിയോടു ഒരു പലകയും ചിത്രമഷികളും കൊണ്ടുവരാൻ ആജ്ഞാപിച്ചതിൻവണ്ണം അവർ കൊണ്ടുവന്നു എന്നും അപ്പോൾ പരമശിവൻ ഒരു മൂൎത്തിയുടെ രൂപം ആ പലകയിൽ വരച്ചു എന്നും ആയതിനെ വിളിച്ചപ്പോൾ ജീവനോടുകൂടി എഴുനീറ്റുവന്നതായും ആ മൂൎത്തിക്കു വേണ്ടും ശക്തികളും വരങ്ങളും കൊടുത്തു പ്രപഞ്ചകൎമ്മങ്ങളെ എഴുതാൻ നിയമിച്ചു എന്നും ചിത്രത്തിൽനിന്നും ഉണ്ടാകയാൽ ആ മൂൎത്തിക്കു ചിത്രപുത്രൻ എന്നു പേരുണ്ടായി എന്നും പുരാണകഥയുണ്ടു.

നക്ഷത്രപംക്തികളുമിന്ദുപ്രകാശവുമൊട്ടിക്കും
ദിവാകരനുദിച്ചങ്ങുയൎന്നിടവു
പക്ഷിഗണം ഗരുഡനെക്കണ്ടന്നെകെതെ ഴുള്ളു
രക്ഷിക്കയെന്നിട്ടമെന്നാരായണനായനമഃ

അ: പംക്തികൾ=കൂട്ടങ്ങൾ. ഇന്ദുപ്രകാശം=ചന്ദ്രന്റെവെളിച്ചം. ദിവാകരൻ=സൂൎയ്യൻ. പക്ഷിഗണം=പക്ഷികളുടെകൂട്ടം. ഗരുഡൻ എന്നതു പക്ഷികളുടെരാജാവു. പരിന്തുജാതി; രക്ഷിക്ക എന്നിട്ടമെ=രക്ഷിക്കഎന്നുപറയും.

താ: നക്ഷത്രങ്ങളുടെയും ചന്ദ്രന്റെയും പ്രകാശം സൂൎയ്യനുദിച്ചുപൊങ്ങുമ്പോൾ മങ്ങിപ്പോകുന്നു. ഗരുഡന്റെമുൻപിൽ മറ്റുപക്ഷികൾ സാരമില്ലാതെയാകുന്നു. ഇതുപോലെ നരഭയങ്ങൾ ഉദിക്കു

മ്പോൾ അജ്ഞാനവും അതിന്റെ കാൎയ്യങ്ങളായ പ്രപഞ്ചത്തോററങ്ങളും നീങ്ങിപ്പോകുന്നു.

മൂ; മൽപ്രാണനും പരനുമൊന്നെന്നറിഞ്ഞവനു
തൽപ്രാണദേഹവുമനിത്യം കളത്രധനം
സ്വപ്നാദിയിൽ പലതു കണ്ടാലുണൎന്നവനൊ
ടൊപ്പം ഗ്രഹിക്ക ഹരിനാരായണായനമഃ

അ: മൽപ്രാണൻ=എന്റെ പ്രാണൻ; എന്റെ ജീവൻ. പരൻ=ഈശ്വരൻ. തൽപ്രാണദേഹവും അവന്റെ പ്രാണവായുക്കളും ദേഹവും. അല്ലെങ്കിൽ സൂക്ഷ്മസ്ഥൂലശരീരങ്ങൾ. അനിത്യം=സ്ഥിരമല്ലാത്തതു. കളത്രം=ഭാൎയ്യ.

താ: സ്വപ്നം കണ്ടു ഉണൎന്നവനു എങ്ങിനെ സ്വപ്നകാഴ്ചകൾ കള്ളമായിതീരുന്നൊ, എന്നപോലെ ജീവനും ഈശ്വരനും ഒരെ തത്വം എന്നറിയുന്നവൎക്കു ദേഹാദിവസ്തുക്കൾ മിഥ്യയായിപ്പോകുന്നു.

ജീവനും ഈശ്വരനും രണ്ടെന്നുവന്നാൽ ഈശ്വരനു അനന്തത്വം, സൎവ്വവ്യാപകത്വം, ഇതുകൾ ഇല്ലാതെവരുമെന്നും അപ്പോൾ ഈശ്വരതത്വവുമില്ലാതെയാകുമെന്നും മുമ്പു പ്രസ്താവിച്ചിട്ടുണ്ടു. അണ്ഡവും (വലുതു) പിണ്ഡവും (ചെറുതു) ഒരെ തത്വത്തിൽ അല്ലെങ്കിൽ അച്ചിൽതന്നെ ഉണ്ടാക്കിയിരിക്കുന്നു. ഇതു സൂക്ഷ്മമായറിയുന്നതാണു ജ്ഞാനം. എല്ലാം ആത്മമയമായികാണുന്നവനു പ്രപഞ്ചത്തടിപ്പുകൾ മുമ്പിലത്തെപ്പോലെ നില്ക്കയില്ല. അതുകൊണ്ടു സ്വപ്നം കണ്ടുണൎന്നവനെപ്പോലെ എന്നുപറഞ്ഞിരിക്കുന്നു.

ആത്മാവിന്റെ നിൎദ്ദേശ്യ സ്വഭാവം അതിനെദൃശ്യമായി തൎജ്ജിമചെയ്യുമ്പോൾ ആകാശമാകുന്നു

(മഹത്തത്വം മുതലായവപിറകളും ഇടയുണ്ട്). ആകാശം (വെളി) കൂടാതെ ഒരു പദാർത്ഥവുമില്ലാ എല്ലാ അണുക്കളിലുമിരിക്കുന്നു. എല്ലാഭൂതങ്ങളും അതിൽ ഇരിക്കുന്നു. † ശീജ്ജോൽപത്തി എന്നതു സ്വല്പയാകാശം സൂക്ഷ്മ സ്ഥൂലഭൂതങ്ങളാൽ ചുററപ്പെട്ടു തിരിയുന്നതാണു. സ്ഥൂലഭൂതങ്ങൾ ആകാശത്തിൽനിന്നുണ്ടാകുന്ന രീതി മനുവിവരിച്ചിട്ടുണ്ടല്ലൊ. ഇപ്രകാരം ആലോചിച്ചാലും പ്രപഞ്ചത്തടിപ്പുകളെല്ലാം ഓട്ടയായി (ആകാശരൂപമായി) കാണാം. കല്ലത്തിനും ഓട്ടയുണ്ടന്നുപറയാറുണ്ട്. കട്ടി ഇരിമ്പു, പാറമുതലായതുകളുടെ ഉൾഭാഗം കാണത്തക്കവണ്ണമുള്ള വെളിച്ചം (എക്സ്. റെ മുതലായവ) ഇപ്പോൾ യൂറോപ്പിലെ പ്രകൃതിശാസ്ത്രജ്ഞന്മാർ കണ്ടുപിടിച്ചിരിക്കുന്നു. ഇതും മററും ആകാശമയമല്ലെങ്കിൽ വെളിച്ചം എങ്ങിനെകടക്കും?

ഇത്രയും കീർത്തനങ്ങൾകൊണ്ടു ഹരിഃ ശ്രീ ഗണപതയെ നമഃ എന്നോരോ അക്ഷരങ്ങൾക്കും ഓരോന്നുവീതമായി മേൽ അതു തുടങ്ങിയവയുടെ അക്ഷരങ്ങൾക്കും ഇതുപോലെ കീർത്തനങ്ങൾ ചൊല്ലുന്നു.

വിദ്യാശക്തിക്കു സരസ്വതി എന്നു പേരുണ്ടു. വിദ്യക്കു ശബ്ദരൂപവും ശബ്ദത്തിനു അക്ഷരരൂപവുമുണ്ട്. അതിനാൽ വിദ്യാശക്തിയായ സരസ്വതി അക്ഷരരൂപിണിയുമാകുന്നു.

---

†. ജന്തുക്കളുടെ ശിരസ്സിൽ മദ്ധ്യഭാഗത്തു (ഭ്രൂമദ്ധ്യം) ഈ ആകാശം സ്ഥിതിചെയ്യുന്നു ഏഴുമാതി പ്രധാനചക്രങ്ങളിലും അല്ലാല്ലും കാണും.

താ: അവ്യാക്തത്തിലുണ്ടായതെല്ലാം അതിൽ തന്നെ അടങ്ങുന്നവയാണെന്ന ഓൎത്തു അതായത്തു പ്രപഞ്ചവ്യവഹാരങ്ങൾ അനിത്യമാകുന്നു എന്ന കരുതി, ആറു തുടങ്ങിയുള്ള അക്ഷരങ്ങൾവച്ച് ഹരിനാമകീൎത്തനം ചൊല്ലുന്നതിന്ന അനുഗ്രഹിക്കണമെന്ന.

മൂ: ഇക്കണ്ടവിശ്വമതുമിന്ദ്രാദിദേവകളു
മൎക്കേന്ദുവഹ്നികളൊടൊപ്പം ത്രിമൂൎത്തികളു
മഗ്രവിരാൾപുരുഷനിൻ പൂൎവ്വമക്ഷരവു
മോൎക്കായ് വരേണമിഹ നാരായണായ നമഃ.

അ; വിശ്വം=ലോകം, അൎക്കേന്ദുവഹ്നികൾ=സൂൎയ്യനും, ചന്ദ്രനും, അഗ്നിയും: ത്രിമൂൎത്തികൾ=ബ്രഹ്മാവു, വിഷ്ണു, ശിവൻ. അഗ്ര=മുമ്പിൽ; ആദ്യമായി, വിരാൾപുരുഷ-സ്ഥൂലപ്രപഞ്ചരൂപനായഭഗവാനെ! (എന്നസംബോധനയായി) നിൻ=നിന്റെ, പൂൎവ്വമക്ഷരം=രഹസ്യമന്ത്രമാകുന്ന പ്രണവം, ത്രിമൂൎത്തികൾ, വിരാൾപുരുഷൻ, പ്രണവം ഇവകളെ ആദ്യമീൎത്തന വ്യാഖ്യാനത്തിൽ വിവരിച്ചിട്ടുണ്ട്.

താ. ദേവകൾ, ത്രിമൂൎത്തികൾ, വിരാൾപുരുഷൻ, പ്രണവം. ഇവകളെ ചിന്തിക്കാൻ ഇടവരണമെന്ന.

കണ്ണിന്ന അഗ്നിയും, മൂക്കിന്ന അശ്വിനീദേവകളും, മനസ്സിന്ന ചന്ദ്രനും, ചെവിക്ക ദിക്കും, കൈകൾക്ക ഇന്ദ്രനും, നാക്കിന്ന വരുണനും, ഇതുപോലെ മററ ഇന്ദ്രിയാദികൾക്ക മററ ദേവകളുമധിഷ്ഠാനമായിരിക്കുന്നു എന്നുകാണുന്നതുകൊണ്ട, ദേവകൾ പ്രകൃതിതത്വങ്ങളാണെന്ന നിശ്ചയിക്കാം മുപ്പത്തിമുക്കോടിദേവകൾ അനവധി തത്വങ്ങളാകുന്നു. നമ്മുടെ ശരീരത്തിലെന്നപോലെ ബ്ര

ഷണ്ഡത്വത്തിന്നും അവയവങ്ങളുള്ളതുകൊണ്ടു 'പുരുഷൻ' എന്ന വിശേഷണം (വിരാൾപുരുഷൻ എന്നു)- മുമ്പു പറഞ്ഞതുപോലെ രണ്ടിന്നും മാതൃകകളുന്നതന്നെ. ഈ സ്ഥിതിക്കു ഹിന്ദുക്ഷേത്രങ്ങളിലെ വിഗ്രഹങ്ങൾക്കും ഈശ്വരൻ തന്റെ രൂപത്തിൽ മനുഷ്യനെ സൃഷ്ടിച്ചു എന്നുള്ള ക്രിസ്തീയ വേദവാക്യത്തിന്നും അർത്ഥമില്ലാതല്ലാ. വിരാൾ പുരുഷവിവരണം വ. തുടങ്ങിയ കീർത്തനത്തിലുണ്ടു.

മൂ: ഈവന്നമോഹമകലെപ്പോവതിന്നുപുന
രിവണ്ണമുള്ളൊരുപദേശങ്ങളില്ലയകിൽ
ജീവന്നുകൃഷ്ണഹരിഗോവിന്ദരാമതിരു
നാമങ്ങളൊന്നൊഴികെനാരായണായനമഃ

അ: ഈവന്ന എന്നതിലെ ഈ ശബ്ദം പ്രത്യക്ഷാനുഭവത്തെ സൂചിപ്പിക്കുന്നു. മോഹം = അജ്ഞാനവും അതിൽനിന്നുണ്ടായ ദുഃഖാദികളും. അകലെപ്പോവതിന്നു = മാറിപ്പോകുന്നതിന്നു. പുനഃ പിന്നീടും. ഇവിടെ വാക്യപൂരണത്തിന്നുപയോഗിച്ചതു. ഉപദേശം = പുരുഷാർത്ഥപ്രദമായ അറിവു അടങ്ങിയവാക്കു. കൃഷ്ണ = സദാനന്ദൻ. ഹരി = പാപങ്ങളെ. ദുഃഖങ്ങളെ ഇല്ലാതെയാക്കുന്നവൻ. ഗോവിന്ദ = ഗോവിനെ പ്രാപിച്ചവൻ. ഗോവിനെ രക്ഷിക്കുന്നവൻ ഗോ = ഭൂമി വാക്കു, രശ്മി, സ്വർഗ്ഗം, പശു, രാമ = രമിക്കുന്നവൻ-എല്ലാപ്രാണികളുടെയും ഹൃദയത്തിലിരുന്നു ആനന്ദിപ്പിക്കുന്നവൻ.

താ: അജ്ഞാനവും അതിന്റെ കാര്യങ്ങളായ ദുഃഖങ്ങളും നീങ്ങുവാൻ ഭഗവന്നാമകീർത്തനം ഒരുപായമാകുന്നു.

നാമകീൎത്തനം യോഗസംപ്രദായത്തിലുൾപ്പെട്ടതാണു. ഈശ്വരധ്യാനത്തോടുകൂടി നാമങ്ങളെ ആവൎത്തിക്കുമ്പോൾ മനസ്സു ഏകാഗ്രമാകുന്നതിനും അതിൽവച്ചു നിൎമ്മലമായി പരമാത്മബോധമുണ്ടാകുന്നതിനും കാരണമാകുന്നു. ഇതു എല്ലാവൎക്കും എളുപ്പമായ ഒരുവഴിയാകയാൽ ഇതുപോലെ മററുപദേശങ്ങൾ ഇല്ലാ എന്നു പറഞ്ഞിരിക്കുന്നു.

ശ്ലോ: ഉള്ളിൽകനത്തമദമാത്സൎയ്യമെന്നിവക-
ളുള്ളൊരുകാലമുടനെന്നാകിലുംമനസി
ചൊല്ലുന്നതാകുതിരുനാമങ്ങളുന്നവനു
നല്ലഗതിക്കുവഴിനാരായണായനമഃ

അ: ഉള്ളിൽ=മനസ്സിൽ-അകത്തു. കനത്തമദമാത്സൎയ്യമെന്നിവകൾ=നിറഞ്ഞിരിക്കുന്ന അഹംകാരം, അസൂയ എന്നുള്ളവകൾ. നല്ലഗതിക്കുവഴി=പുരുഷാൎത്ഥസിദ്ധിയ്ക്കു (മോക്ഷത്തിനു) നല്ലവഴിയായിതീരുന്നു.

താ: കാമക്രോധാദിയുള്ളകാലത്തും ഇടവിടാതെ നാമകീൎത്തനംകൊണ്ടു ഈശ്വരഭജനംചെയ്യുന്നവനു നല്ലഗതികിട്ടുമെന്നു.

കേവലം നാമോച്ചാരണത്തെക്കാൾ മനസ്സിൽ (വിചാരപൂൎവ്വം) ചൊല്ലുന്നതു ശ്രേഷ്ഠമാണു-
"അപിചെൽസുദുരാചാരോഭജതേമാമനന്യഭാക്
സാധുരേവസമന്തവ്യഃസമ്യഗ്വ്യവസിതോഹിസഃ

ദുരാചാരത്തോടു കൂടിയാണെങ്കിലും എന്നെത്തന്നെ (ഈശ്വരനെ) ശരണംപ്രാപിച്ചു ഭജിക്കുന്നവൻ നല്ലവനാണു- അവൻറെ ഒരുമ്പാടു നല്ലഗതിക്കാകുന്നു — എന്നുഭഗവൽഗീതാ.

മൂ: ഊരിന്നുവേണ്ട ചില ഭാരങ്ങൾ വേണ്ടതിനു
നീരിന്നു വേണ്ട നിജദാരങ്ങൾ വേണ്ടതിനു
നാരായണാച്യുത ഹരേ എന്നതിന്നൊരുവർ
നാവൊന്നേ വേണ്ടു ഹരി നാരായണായ നമഃ

അ: ഊരിന്നു വേണ്ട ചില ഭാരങ്ങൾ വേണ്ടതിനു=അതിനു (നാമം ചൊല്ലുന്നതിനു) ഊരു (സ്ഥലം-യോഗ്യമായ പ്രദേശം) വേണ്ട; ഭാരങ്ങൾ (സാമാനങ്ങൾ, ദ്രവ്യങ്ങൾ) വേണ്ട. നീരിന്നു വേണ്ട=നീരും വേണ്ട; നീര്=വെള്ളം, നിജദാരങ്ങൾ=തന്റെ ഭാര്യ, നാവു=നാക്കു. ദേശം, ദ്രവ്യം, ജലം, ഭാര്യ മുതലായതു യാഗങ്ങൾക്കും ശ്രാദ്ധങ്ങൾക്കും മററും വേണ്ടതാകുന്നു.

താ: യാഗാദികർമ്മങ്ങൾ പ്രയാസസാദ്ധ്യങ്ങളാകുന്നു. ഈശ്വരനാമം ചൊല്ലുന്നതിനു ബുദ്ധിമുട്ടുകൾ ഒന്നുമില്ലാ.

മൂ: ഋതുവായ പെണ്ണിന്നുമിരപ്പന്നും ദാഹകന്നും
പതിതന്നുമഗ്നിയജനം ചെയ്യുഭൂസുരനും
ഹരിനാമകീർത്തനമിതൊരുനാളുമാർക്കുമുട-
നരുതാത്തതല്ലഹരിനാരായണായനമഃ

അ: ഇരപ്പൻ=ഭിക്ഷക്കാരൻ, ദാഹകൻ=ദഹനക്രിയ ചെയ്യുന്നവൻ- (മിസ്റ്റർ ശ്രീനിവാസയ്യംകാർ ശാസ്ത്രികളുടെ വ്യാഖ്യാനത്തിൽ ദാഹകൻ എന്നതിനു പിതൃകർമ്മം ചെയ്യുവൻ എന്നർത്ഥം കൊടുത്തുകാണുന്നു) പതിതൻ=ഭ്രഷ്ടൻ; തള്ളപ്പെട്ടവൻ, അഗ്നിയജനം=അഗ്നിഹോത്രകർമ്മം, മന്ത്രങ്ങൾ ചൊല്ലി ദേവകളെയുദ്ദേശിച്ചു, അഗ്നിയിൽ നെയ്യ്, മുതലായ ദ്രവ്യങ്ങളെ ഹോമിക്കുന്നതായ ഒരു കർമ്മം. ഭൂസുരൻ=ബ്രാഹ്മണൻ.

താ: ഹരിനാമകീൎത്തനം ഇന്നവൎക്കേ പാടാവൂ എന്നില്ല ശുദ്ധാശുദ്ധങ്ങളും അതിനില്ലാ വേദങ്ങളുംമററും സ്ത്രീകൾക്കും ശൂദ്രൎക്കും ചൊല്ലികൂട കേട്ടുകൂടാ എന്നൊക്കെയുണ്ട്.

മാംഹിപാൎത്ഥവ്യപാശ്രിത്യയെപിസ്യുഃ
പാപയോനയഃ
സ്ത്രീയൊവൈശ്യാസ്തഥാ ശൂദ്രാതെപിയാന്തി
പരാംഗതിം.

പാപജന്മത്തോടുകൂടിയവരും, സ്ത്രീകളും, വൈശ്യരും, ശൂദ്രരും, ആരായാലും എന്നെ (ഈശ്വരനെ) ആശ്രയിക്കുന്നവർ ഉത്തമഗതിയെപ്രാപിക്കുന്നു എന്നുഗീതാവാക്യം.

മൂ: ഈശ്വരഭോഷനെന്നുചിലർഭാഷികിലുംചിലർകൾ
ഈ പാപിയെന്നുപറയുന്നാകിലുംമനസി
ആരെവാനമുക്കതിരിയാഎന്നുറച്ചുതിരു
നാമങ്ങൾചൊൽകഹരിനാരായണായനമഃ

അ: ഈശ്വരഭോഷൻ=വലിയഭോഷൻ- വിട്ടുവിഢി, ഭാഷികിലും=പറഞ്ഞാലും ആരെവാനമുക്കതിരിയാഎന്നുറച്ചു=എന്തൊനമുക്ക അറിഞ്ഞുകൂടാഎന്നുറച്ചു.

താ! മററുള്ളവർ ഭോഷൻഎന്നൊ പാപിഎന്നൊമററൊ പറഞ്ഞു പരിഹസിച്ചാലും ഈശ്വരഭജനം മതലായ നല്ലകാൎയ്യങ്ങളുംതുടങ്ങുന്നതു ആൎക്കുംകുററമല്ലഎന്നു.

വേദാൎത്ഥങ്ങളെ വെളിപ്പെടുത്തി കീൎത്തനമായുംമററും എഴുത്തച്ഛൻഎഴുതുന്നതുകൊണ്ടു ചിലർഅസൂയനിമിത്തം അദ്ദേഹത്തെപ്പററി ദുഷ്യമായി വല്ലതുംപറഞ്ഞിരിക്കാമെന്നും ആമഹാൻആ

യതിനെ വകവച്ചില്ലെന്നുംകൂടി ഈ കീൎത്തനത്തിൽ ധ്വനിപ്പിച്ചിരിക്കുന്നു.

മൂ:ഞഝ്മാദിചേൎത്തൊരുപൊരുത്തംനിനക്കിലുമി
തജിതന്റെനാമഗുണമിതിനങ്ങുവേണ്ടുദ്ധം
ഒരുകോടികോടിതവതിരുനാമമുള്ളവയിൽ
അരുതാത്തതില്ലഹരിനാരായണായനമഃ

അ: ഞഝ്മാദിചേൎത്തൊരുപൊരുത്തം=നാളിപ്പൊരുത്തം, രാശിപ്പൊരുത്തം, ഗണപ്പൊരുത്തം മുതലായപൊരുത്തങ്ങളിൽ, ഞ, ഝ്മ തുടങ്ങിയ ചിലഅക്ഷരങ്ങളെ അടിസ്ഥാനമാക്കി പൊരുത്തംകണ്ടുപിടിക്കുന്ന ഒരു വഴി-പൊരുത്തം=ചേൎച്ച, അജിതൻ=മായാകാൎയ്യങ്ങളാൽ ജയിക്കപ്പെടാത്തഭഗവാൻ: ശ്രീകൃഷ്ണസ്വാമിക്കും അജിതൻ എന്നു പേരുണ്ട്. നാമഗുണമതിനങ്ങുവേണ്ടു ദ്ധം=നാമഗുണങ്ങളെ അതിനു ആവശ്യമുള്ള നിശ്ചയം, അതിനു=ശംശാരകീൎത്തനത്തിനു, നാമഗണംഎന്നും പാഠമുണ്ടു, നാമഗണം=നാമങ്ങളുടെക്കൂട്ടം.

താ: ഭഗവാന്റെ അനവധിനാമങ്ങളിൽ ഏതാണുനല്ലതെന്നു പൊരുത്തംനോക്കി നിശ്ചയിക്കേണ്ടതില്ലെന്നും എല്ലാം കൊള്ളാമെന്നും താല്പൎയ്യം ചിലശൈവന്മാർ വിഷ്ണുനാമങ്ങളെ കേട്ടുകൂടാ ചിലവൈഷ്ണവന്മാർ ശിവനാമങ്ങളെ കേട്ടുകൂടാ. ഇതൊക്കെ അറിവില്ലായ്മ നിമിത്തമാണു.

മൂ: ഞമ ാരമാദിമുതലായിട്ടുഞാനുമിഹ
കൈക്കൊപ്പി ചിന്ത നിറക്കുന്നനാഗനോട
ഏകാന്തഭക്തിയകമെവന്നുദിപ്പതിനു
വൈകുന്നതെന്തുഹരിനാരായണായനമഃ

അ: ങകാരമാദി മുതലായിട്ടു= ങ എന്നുള്ള ശബ്ദം (അക്ഷരം) തുടങ്ങിയും- കൈക്കൂപ്പിവീണ= കൈതൊഴുതു, നമസ്കരിച്ച്-ഇരക്കുന്നു=പ്രാൎത്ഥിക്കുന്നു നാഥനോടു=ഈശ്വരനോടു ഏകാന്തഭക്തി=അനന്യഭക്തി മററുപദാൎത്ഥങ്ങളിൽ മനസ്സു ചെല്ലാതെ ഈശ്വരനെതന്നെയുള്ള വിചാരം അകമെ=മനസ്സിൽ; ഉള്ളിൽ വെക്കുന്നതെന്തു=താമസിക്കുന്നതന്തു.

[ങ=ദേവനാരി; മാതാവു; സ്ത്രീ.]

താ: അ മുതലായ അക്ഷരങ്ങൾ തുടങ്ങി ഭഗവന്നാമകീൎത്തനം ചൊല്ലിയതുപോലെ ങ എന്നുള്ള അക്ഷരം തുടങ്ങിയും ഭഗവാനെ സ്തുതിക്കുന്നു ഏകാന്തഭക്തിയുണ്ടാകണമെന്നു പ്രാൎത്ഥിക്കുന്നു.

മൂ: ഏകാന്തയോഗികളിലാകാംക്ഷകൊണ്ടുപര
മേകാന്തമെന്നവഴിപോകുന്നിതെൻമനവും
കാകൻപറന്നുപുനരന്നങ്ങൾപോയവഴി
പോകുന്നപോലെഹരിനാരായണായനമഃ

അ: ഏകാന്തയോഗികൾ=ബ്രഹ്മത്തിൽ തന്നെമനസ്സുറച്ചവർ; ജീവൻമുക്തന്മാർ ആകാംക്ഷ= ആഗ്രഹം ഏകാന്തമെന്നവഴി=പ്രപഞ്ചകൎമ്മങ്ങളിൽനിന്നും വേർപെട്ടു ആത്മാവിൽ അല്ലെങ്കിൽ ബ്രഹ്മത്തിൽതന്നെയുള്ള നില; അന്നം=ഒരുമാതിരി പക്ഷി.

താ: അതിലേക്കു യോഗ്യതയില്ലെങ്കിലും കാക്കകൾപറന്നു അരയന്നങ്ങളുടെ പുറകെപോകുന്നതുപോലെ എന്റെ മനസ്സും ഏകാന്തഭക്തിയെ ആഗ്രഹിച്ചു ആ വഴിക്കുപോകുന്നു.

## ജീവന്മുക്തി: ജ്ഞാനഭൂമികൾ.

ഏകാന്തയോഗം ജീവന്മുക്തന്മാരുടെയവസ്ഥയാകുന്നു. ജ്ഞാനഭൂമികൾ ഏഴ ൧-ശുഭേച്ഛാ (പരമാത്മബോധമുണ്ടാകണമെന്നുള്ള ആഗ്രഹം) ൨-വിചാരണ (അതിലേക്കവേണ്ടി ശാസ്ത്രങ്ങളെ പരിശോധിച്ചു ശീലിക്ക)- ൩-തനുമാനസി (പരമാത്മവിചാരംനിമിത്തം അൎത്ഥം, ഭാൎയ്യ, പുത്രൻ എന്നുള്ള ഈഷണകളിൽ താല്പൎയ്യംകുറഞ്ഞുവരിക) ൪-സത്വാപത്തി (ബുദ്ധിതെളിഞ്ഞു ജീവനും പരനും ഒന്നെന്നുള്ളബോധം ഉണ്ടാകുക) ൫-അസംസക്തി=പ്രപഞ്ചകാൎയ്യങ്ങളിലുള്ള പററുനീങ്ങുകയും തത്വത്തിൽ മനസ്സാക്കയും ചെയ്യുക) ൬-പദാൎത്ഥാഭാവന (അദ്വൈതജ്ഞാനം ദൃഢപ്പെട്ടു പ്രപഞ്ചംസ്വപ്നംപോലെ മങ്ങിപ്പോക) ഇതിനെപദാൎത്ഥഭാവനയെന്നും പറയാറുണ്ട്. ൭-തുൎയ്യം (ദേഹത്തിന്റെ ഓൎമ്മകൂടിയാതെ മൌനസ്വഭാവത്തിൽ ലയിക്കുക മേൽവിവരിച്ചപടികളിൽ നാലാമത്തതു തുടങ്ങിജീവന്മുക്തന്മാരുടെ അവസ്ഥാഭേദങ്ങളാകുന്നു നാലാമത്തെപടിയിൽ വന്നവരെ "ബ്രഹ്മവിത്" എന്നും അഞ്ചാമത്തതിൽ വരുമ്പോൾ ബ്രഹ്മവരൻ എന്നും ആറാമത്തതിൽ ബ്രഹ്മവരിയാൻ എന്നും ഏഴാമത്തതിൽ * ബ്രഹ്മവരിഷ്ഠൻ എന്നും പറയുന്നു. ഏഴാമത്തെയവസ്ഥയിൽ ദേഹമുണ്ടെന്നുള്ള ഭാവംകൂടി ഇല്ലാതാകുന്നതിനാൽ, അതിനെ വിദേഹമുക്തി എന്നുംചൊല്ലാറുണ്ട്. ജീവന്മുക്തൻ എന്നുപറയുന്നതു ജീവിച്ചിരിക്കെതന്നെ മോക്ഷമനുഭവിക്കുന്നതു കൊ

* കിഴക്കൻമലകളിൽ ഇടക്കാലത്തു സഞ്ചരിച്ചിരുന്ന ആചിസ്വാമികൾ ഒടുവിൽ ഈ അവസ്ഥയിൽ കിടന്നതായിഅറിയുന്നു.

ണ്ടാകുന്നു. വീയണിയുടെ പൂവിൽതന്നെ സ്വല്പം ഗാന്ധ്യം ഉണ്ടായിരിക്കും അതുപോലെ ശരീരമിരിക്കുമ്പോഴും കൈവല്യംകാണുന്നവൎക്ക ശരീരം പോയാലും അതൊള്ളൂ. ഏകാന്തയോഗികളും എന്നു യമം, നിയമം, ആസനം, പ്രാണായാമം എന്നിവകളാൽ മനസ്സിനെ ഏകാഗ്രമാക്കി നിവാതദീപംപോലെ സ്ഥിതിചെയ്യുന്ന സാധകന്മാർ യോഗികളെ ഉദ്ദേശിച്ചുമായിരിക്കാം. എഴുത്തച്ഛന യോഗാഭ്യാസത്തിൽ പ്രത്യേകം താല്പൎയ്യമോ പഴക്കമൊ ഉള്ളതായികാണുന്നു.

മൂ: ഐയ്യഞ്ചുമഞ്ചുമുടനയ്യാറുമെട്ടുമുടൻ
അവ്വണ്ണമെട്ടുമുടനെൺമൂന്നുമേഴുമുടൻ
ചൊവ്വോടൊരഞ്ചുമപിരണ്ടൊന്നുതത്വമതിൽ
മേവുന്നനാഥ ഹരിനാരായണായനമഃ

അ: അയ്യഞ്ചുമഞ്ചും=ഇരുപത്തഞ്ചും അഞ്ചും മുപ്പതു. അയ്യാറും എട്ടും=മുപ്പതും എട്ടും മുപ്പത്തെട്ടു. എൺമൂന്നുമേഴും=ഇരുപത്തിനാലുംഏഴും=മുപ്പത്തൊന്നു. രണ്ടൊന്നു=രണ്ടും ഒന്നും=മൂന്നു. അല്ലെങ്കിൽ രണ്ടുപ്രാവശ്യംഒന്ന=രണ്ടു. മേവുന്ന=വസിക്കുന്ന. നാഥ=ഈശ്വര.

താ: തത്വങ്ങൾ അനേകമുണ്ട് അവകളിലെല്ലാം അന്തൎയ്യാമിയായിരിക്കുന്ന ഈശ്വരനെ ചിന്തിക്കണമെന്നു.

തത്വങ്ങൾ, എട്ടു, പതിനഞ്ചു, ഇരുപത്തിനാലു, മുപ്പത്താറു, ൯൬, [illegible], ഇങ്ങിനെ പലരും പലവിധത്തിൽ പറയുന്നതുകൊണ്ടു ഇവകൾ കേവലം ആത്മനിൎണ്ണയത്തിനു വേണ്ടി ചിന്തിക്കപ്പെടുന്നതല്ലാതെ ഇതു എണ്ണിക്ലിപ്തപ്പെടുത്താനുദ്ദേശിച്ചല്ലന്നതെളിയുന്നു. മേലെഴുതിയ [illegible]

ത്തിൽ ഈ ക്ലിപ്തമില്ലായ്മയെ സൂചിപ്പിച്ചിട്ടുണ്ടു. അയ്യാറു, എന്നതു, അഞ്ചും ആറും എന്നും, മറ്റു, എന്നാംവ്യാഖ്യാനിക്കാം അതുപോലെ മററുള്ളതും ഈശ്വരൻസർവ്വവ്യാപിയാകയാൽ ഈ തത്വങ്ങളിലും പ്രവേശിച്ചിരിക്കുന്നു.

## പ്രധാനതത്വങ്ങൾ.

* അന്തഃകരണങ്ങൾ=ബുദ്ധി, മനസ്സ, ചിത്തം അഹംകാരം.

ത്രിഗുണങ്ങൾ=സത്വം, രജസ്സ തമസ്സ.

പഞ്ചഭൂതങ്ങൾ=ആകാശം, വായു, അഗ്നി, ജലം, മണ്ണ.

ജ്ഞാനേന്ദ്രിയങ്ങൾ=കണ്ണ, മൂക്ക, നാക്ക, ചെവി, തൊലി.

കർമ്മേന്ദ്രിയങ്ങൾ=വാ, കൈ, പാദം, (1) പായു (2) ഉപസ്ഥം.

പഞ്ചപ്രാണൻ=(3) പ്രാണൻ, (4) അപാനൻ (5) ഉദാനൻ (6) സമാനൻ (7) വ്യാനൻ.

(8) ഉപപ്രാണൻ=നാകൻ, കൂർമ്മൻ, ദേവദത്തൻ, കൃകലൻ, ധനഞ്ജയൻ.

---

* ഒന്നുതന്നെ നാലുതൊഴിൽകൊണ്ടു നാലായിത്തോന്നുന്നതു ഏഴയും കൂടിചേർത്തു അഞ്ചായിട്ടുംപറയുന്നുണ്ടു. ബുദ്ധി=നിശ്ചയിക്കുന്നതു. മനസ്സ=സംശയിക്കുന്നതു ചിത്തം=സ്വീകരിക്കുന്നതു. അഹംകാരം=അഭിമാനിക്കുന്നതു.

1=മലവിസർജ്ജനത്തിനു. 2=ജനനേന്ദ്രിയം ആനന്ദവിഷയം, 3-പ്രാണൻ, ഹൃദയത്തിൽ, 4-മൂലാധാരത്തിൽ, 5-കണ്ഠത്തിൽ, 6-നാഭിയിൽ, 7 ശരീരംമുഴുവനും വ്യാപിച്ചുള്ളതു, 8-ഛർദ്ദി, ഇക്കിൾ, കോട്ടുവായി, തുമ്മൽ, മോഹാലസ്യം ഇതുകളെ ഉണ്ടാക്കുന്നതിനാൽ പ്രത്യേകംപേരുകൾ. ഇവ പ്രധാനപ്രാണന്റെ അംശങ്ങൾ മാത്രമാണു.

ജ്ഞാനേന്ദ്രിയവിഷയങ്ങൾ അല്ലെങ്കിൽ തന്മാത്രകൾ=ശബ്ദം, സ്പൎശം, രൂപം, രസം, ഗന്ധം.

കൎമ്മേന്ദ്രിയവിഷയങ്ങൾ=ശബ്ദിക്ക, ഗ്രഹിക്ക, നടക്ക, മലംകളയുക, ആനന്ദിപ്പിക്ക.

ആറാധാരം=മൂലാധാരം, സ്വാധിഷ്ഠാനം, മണിപൂരകം, അനാഹതം, വിശുദ്ധി, ആജ്ഞ. (ഇവകളെ മുമ്പു വിവരിച്ചിട്ടുണ്ടു.)

ത്രിശരീരങ്ങൾ=സ്ഥൂലം, സൂക്ഷ്മം, കാരണം.

[സ്ഥൂലം എന്നതു നമുക്കു കാണാവുന്ന മാംസാസ്ഥിഞരമ്പു മുതലായവകളുടെ സംഘാതം: സൂക്ഷ്മശരീരം എന്നതു പ്രാണനും അന്തഃകരണങ്ങളും, ജ്ഞാനേന്ദ്രിയങ്ങളും, കൎമ്മേന്ദ്രിയങ്ങളും, സൂക്ഷ്മപഞ്ചഭൂതങ്ങളും ചേൎന്നുള്ളതു: കാരണശരീരം അജ്ഞാനം; (അറിഞ്ഞുകൂടാ എന്നുള്ളതു:) ഈ അജ്ഞാനം എല്ലാററിനും മൂലകാരണം എന്നപോലെ തുടൎന്നു നിൽക്കുന്നു. സുഷുപ്തിയവസ്ഥയിൽ നാം അജ്ഞാനശരീരത്തിലാകുന്നു. ഒന്നും അറിഞ്ഞില്ല എന്നുള്ള ഭാവം കൂടി അപ്പോൾ ഉണ്ടല്ലൊ.]

നാഡികൾ=(1) ഇഡാ- 2) പിംഗലാ- (3) സുഷുമ്നാ- ഇവ പ്രാണസഞ്ചാരമാൎഗ്ഗങ്ങളാകുന്നു.

സപ്തധാതുക്കൾ=രസം, രക്തം, മാംസം, (4) മേദസ്സ്: അസ്ഥി, (5) മജ്ജ, ശുക്ലം.

ത്രിദോഷങ്ങൾ=വാതം, പിത്തം, കഫം.

അവസ്ഥകൾ=ജാഗ്രത, സ്വപ്നം, സുഷുപ്തി.

---

1, മൂലാധാരംതുടങ്ങി ഇടത്തുമൂക്കുവരെ. 2. മൂലാധാരംതുടങ്ങി വലത്തുമൂക്കുവരെ, 3. മൂലാധാരംതുടങ്ങി ശിരസ്സുവരെ നട്ടെല്ലുവഴി തലയിൽ അണ്ണാക്കുവരെ. ഈ മൂന്നു പ്രധാന നാഡികൾക്കു പുറമേ ഗാന്ധാരി, ശംഖിനി, അസ്ഥിജിഹ്വാ, അലംബുഷാ എന്നു വേറെ അനേകമുണ്ടു. 4. കൊഴുപ്പ്- 5, എല്ലിനകത്തുള്ള കൊഴുപ്പ്.

പഞ്ചകോശങ്ങൾ=അന്നമയം, പ്രാണമയം, മനോമയം; വിജ്ഞാനമയം: ആനന്ദമയം.

ഈ അഞ്ചുകോശങ്ങളുംകൂടി മുൻപറഞ്ഞ മൂന്നു ശരീരത്തിലടങ്ങുന്നു. ആനന്ദമയകോശം കാരണശരീരമാകുന്നു സൂക്ഷ്മശരീരത്തിൽ, വിജ്ഞാനമയം, മനോമയം, പ്രാണമയം, ഈ മൂന്നും അടങ്ങുന്നു. സ്ഥൂലശരീരം അന്നമയകോശമാകുന്നു. ജ്ഞാനേന്ദ്രിയങ്ങളും (1) ബുദ്ധിയുംചേൎന്നു വിജ്ഞാനമയകോശവുമാകുന്നു. ജ്ഞാനേന്ദ്രിയങ്ങളും (2) മനസ്സുംകൂടിമനോമയകോശവും, പ്രാണങ്ങളുംകൎമ്മേന്ദ്രിയങ്ങളും കൂടിപ്രാണമയകോശവുമാകുന്നു. കോശം=ഉറ: ഉറകളെപ്പോലെ ഇവകൾ ആത്മാവിനെ മറച്ചുകൊണ്ടിരിക്കുന്നതിനാൽ- ഒരു കോശത്തിലെ ചിലഅംശങ്ങൾ മററ അടുത്തുള്ള കോശത്തിലും കണ്ടേക്കാം· ഏകദേശം ഏതാനും പ്രധാനകുറികളെ വച്ചുതിരിച്ചുഎന്നെയുള്ളു.

ത്രിവിധമണ്ഡലങ്ങൾ=അഗ്നിമണ്ഡലം, സൂൎയ്യമണ്ഡലം, ചന്ദ്രമണ്ഡലം.

ത്രിവിധശക്തികൾ=ഇച്ഛാ, ക്രിയാ, ജ്ഞാനം.

അവസ്ഥാനാഥന്മാർ=വിശ്വൻ, തൈജസൻ, പ്രാജ്ഞൻ/·കാമം, ക്രോധം, ലോഭം; മോഹം; മദം, മാത്സൎയ്യം, അസൂയ, ഡംഭം എന്നുള്ള അഷ്ടവികാരങ്ങളേയും; ജന്മം, ജീവിച്ചിരിക്കൽ; വളൎച്ച, രോഗം, ജര, മൃത്യു എന്നുള്ള ഷഡ്ഭാവങ്ങളേയും

(1) ഒന്നിനെ വിഷയിക്കുന്ന അന്തഃകരണവൃത്തി

(2) സങ്കല്പവികല്പരൂപ; സംശയിക്കുന്ന അന്തഃകരണവൃത്തി.

(1) അദ്ധ്യാത്മികം, (2) ആധിഭൌതികം, (3) ആധിദൈവികം എന്നുള്ള താപത്രയങ്ങളേയും അർത്ഥപുത്ര കളത്രങ്ങളായ ഏഷണകളേയും തത്വങ്ങളുടെകൂട്ടത്തിൽചേൎക്കാറുണ്ടു. ചുരുക്കി പറഞ്ഞാൽ പ്രപഞ്ചത്തിൽ ഭൂതങ്ങളെല്ലാം ആകാശവികാരങ്ങളും ശക്തികളെല്ലാം പ്രാണവികാരങ്ങളുമാകുന്നു- ഇവരണ്ടുംതന്നെ സൃഷ്ടികളുടെ താവേരുകൾ. മഹത്തത്വംതന്നെ പ്രാണനായിതീൎന്നിരിക്കുന്നതു. മഹത്തത്വം ചിദ്രൂപവും പരമാത്മവസ്തുവിൽ (ബ്രഹ്മത്തിൽ) കല്പിതമായശക്തിയും ആകുന്നു.

(1) ശരീരത്തിൽ സ്വതെയുണ്ടാകുന്ന സങ്കടങ്ങൾ രോഗം മുതലായവ (2) ഭൂതങ്ങളിൽനിന്നു (ജന്തുക്കൾ) നേരിടുന്ന സങ്കടങ്ങൾ. (3) ദൈവകമായിട്ടുണ്ടാകുന്നതു ഇടിവീഴ്ച മുതലായവ.

## സൂക്ഷ്മശരീര പട്ടിക.

| സൂക്ഷ്മശരീരവിഭാഗങ്ങൾ | സൂക്ഷ്മശരീരതത്വങ്ങൾ | ഉത്പത്തികാരണം | അംശം | തൊഴിൽ | സ്ഥാനം |
|---|---|---|---|---|---|
| അന്തഃകരണം | ഉള്ളം | സത്വഗുണം | ആകാശം | * വൃത്തി ശബ്ദഗ്രഹണം | ശിരസ്സ |
| | മനസ്സ | ആദ്യത്തെ | വായു | ചലനം | കണ്ഠം |
| | ബുദ്ധി | പകുതി | അഗ്നി | നിശ്ചയപ്പെടുത്തൽ | ഹൃദയം |
| | ചിത്തം | ,, | ജലം | വിഷയങ്ങളെ പററി ചെല്ലുക | നാഭി |
| | അഹംകാരം | ,, | മണ്ണ | അഭിമാനിക്ക | സർവ്വാംഗം |
| ജ്ഞാനേന്ദ്രിയങ്ങൾ | ശ്രോത്രം | സത്വം | ആകാശം | ശബ്ദമറിയും | ചെവി |
| | ത്വക്ക് | രണ്ടാമത്തെ | വായു | സ്പർശമറിയും | തോലി |
| | ചക്ഷു | പകുതി | അഗ്നി | രൂപമറിയും | കണ്ണ |
| | ജിഹ്വ | ,, | ജലം | രസമറിയും | നാക്ക |
| | ഘ്രാണം | ,, | മണ്ണ | ഗന്ധമറിയും | മൂക്ക |

| | | | | | |
|---|---|---|---|---|---|
| പഞ്ചവായുക്കൾ | വ്യാനൻ | രജോഗുണം | ആകാശം | വ്യാപിക്ക | സൎവ്വാംഗം |
| | പ്രാണൻ | ആദ്യത്തെ | വായു | സ്പന്ദിക്ക (തുടിക്ക) | ഹൃദയം |
| | അപാനൻ | പകുതി | അഗ്നി | ജീൎണ്ണിപ്പിക്ക | ഗുദം |
| | സമാനൻ | ,, | ജലം | ഭാഗിച്ചുനിൎത്തുക | നാഭി |
| | ഉദാനൻ | ,, | മണ്ണു | ആനന്ദിപ്പിക്ക | കണ്ഠം |
| കൎമ്മേന്ദ്രിയങ്ങൾ | വാക്ക | രജസ്സ് | ആകാശം | ഉച്ചരിക്ക | വായ് |
| | പാണി | രണ്ടാമത്തെ | വായു | കൊടുക്കൽവാങ്ങൽ | കൈ |
| | പാദം | പകുതി | അഗ്നി | നടക്കുക | കാൽ |
| | പായു | ,, | ജലം | മലവിസൎജ്ജനം ചെയ്ക | ഗുദം |
| | ഉപസ്ഥം | ,, | മണ്ണു | ആനന്ദിപ്പിക്ക | ലിംഗം |

മൂ: ഓതുന്നഗീതകളിലെല്ലാമിതന്നെ പൊരു-
ളതെന്നുകാണ്മതിനുപോരാമനോബലവും
എങ്കിലുംകിമപികാരുണ്യമിനിതവ
സാധിക്കവേണ്ടുഹരിനാരായണായനമഃ

അ: ഗീതകൾ=പ്രബന്ധങ്ങൾ. ഭഗവൽഗീതാ, ബ്രഹ്മഗീതാ, രാമഗീതാ, ശ്രുതിഗീതാ, വ്യാധഗീതാ, രുദ്രഗീതാ മുതലായ ഗ്രന്ഥവിശേഷങ്ങൾ. തവ=നിന്റെ. പൊരുൾ=അർത്ഥം. ഇതന്നെ=ഇന്നവണ്ണമെന്നു

താ: ഗീതകളുടെയൊ, വേദങ്ങളുടെയൊ താല്പര്യം അറിഞ്ഞുകൂടാഎങ്കിലും ഈശ്വരകാരുണ്യം കൊണ്ടു ഏറക്കുറെ അനുഭവജ്ഞാനം സിദ്ധിക്കമെന്നു.

മൂ: ഔദുംബരത്തിൽമശകത്തിനുതോന്നുമതിൻ
മീതെകദാപിസുരധാമമിതെന്നതൽപരിചു
ചേതോവിമോഹിനിമയക്കായ്കമായതവ
ദേഹോഹമെന്നവയിൽനാരായണായനമഃ

അ: ഔദുംബരം=അത്തിക്കായ. മശകം=ഈച്ച- കൊതുക. കദാപി=ഒരിക്കലും. തൽപരിചു=അതുപോലെ. ചേതോവിമോഹിനി=മനസ്സിനെ മയക്കുന്നവളായ. മായതവ=നിന്റെ മായ. ദേഹോഹമെന്നവയിൽ മയക്കായ്ക=ഞാൻദേഹമാകുന്നു എന്നുള്ള അഹങ്കാരത്തിൽ അജ്ഞാനത്തിൽ, ഇട്ടു ഭ്രമിപ്പിക്കരുതു.

താ: ഈച്ചക്ക അത്തിക്കാ സ്വർഗ്ഗലോകംപോലെ തോന്നും- അതുപോലെ നമുക്ക, ദേഹംതന്നെ ആത്മാവ എന്നും മററുമുള്ള നികൃഷ്ടഭ്രമജീവിതത്തിൽ കിടന്നു തൃപ്തിപ്പെടുവാൻ ഭഗവാൻ ഇടവരുത്തരുതു- എന്നുള്ള പ്രാർത്ഥന.

[ഓരോ ജന്തുവിന്റെയും പ്രത്യേക നിലയിൽ നോക്കുമ്പോൾ സുഖദുഃഖങ്ങൾ അതാതിന്റെ ശരിയിട്ട-സമമായി-ഭാഗിച്ചിരിക്കുന്നു. ഒന്നിന്റെ തോതുവെച്ച് മറ്റൊന്നിന്റെ സുഖദുഃഖങ്ങളെ അളന്നാൽ കൂടുതൽ കുറവായി കാണും.]

ശ്ലോ: അംഭോജസംഭവനുമമ്പോട്ടു നീന്തിബത-
വന്മോഹവാരിധിയിലെന്നോടമോർത്തുമമ
വൻപേടിപാരമവനമ്മോടടായ്‌വതിന്നു
മുമ്പേതൊഴാമടികൾ നാരായണായനമഃ

അ: അംഭോജസംഭവൻ= അംഭോജത്തിൽ സംഭവിച്ചവൻ- അംഭോജം=താമര. താമരയിൽ ഉണ്ടായവൻ ബ്രഹ്മാവു- അമ്പോട്ടുനീന്തിബത വന്മോഹവാരിധിയിൽ=വലുതായ മോഹവാരിധിയിൽ കിടന്നു നീന്തി കഷ്ടം. മോഹവാരിധി=മായാസമുദ്രം- ബത=കഷ്ടം- എന്നോടമോർത്തു=എന്നതിനെവിചാരിച്ചു- മമ=എനിക്കു- അവ=ആ മോഹസമുദ്രം- അടായ്‌വതിന്നു=എത്തുകാതിരിക്കുന്നതിന്നു- അതു നമ്മോടടായ്‌വതിന്നു മുമ്പെ എന്നും ഒരു പാഠമുണ്ട്. ആ മോഹവാരിധി നമ്മെ- എത്തുകുന്നതിന്നു ഇടവരാതെ- മുമ്പെ=ആദ്യം.

താ: ബ്രഹ്മാവും കൂടെ മോഹവാരിധിയിൽ നീന്തുന്നു- പിന്നെ നമ്മുടെ കാര്യം പറയാനുണ്ടോ- ഈ സംസാരഭയത്തിൽ നിന്നും രക്ഷപ്പെടുന്നതിന്നുള്ള മാർഗ്ഗം ഈശ്വരാനുഗ്രഹമൊന്നുമാത്രമാണ്. അതിലേക്കു വേണ്ടി ഈശ്വരവിചാരമുണ്ടാകണമെന്നു.

ബ്രഹ്മാവിന്നും ജനനമരണങ്ങളുണ്ട്. ൧000-ചതുർയ്യുഗം കൂടുമ്പോൾ അദ്ദേഹത്തിനു ഒരു പകലും അത്രയും കാലം രാത്രിയും അങ്ങിനെ ൩൬൦-ദി

വൎഷം ചെല്ലുമ്പോൾ ഒരു വൎഷവും ൪00-വൎഷം കഴിയുമ്പോൾ ആയുസ്സോട്ടക്കുറവുണ്ടാകുന്നു. [നമ്മുടെ ഇപ്പോഴത്തെ കാലം ഏഴാമത്തെ മന്വന്തരത്തിൽ ൨൮-ാമത്തെ കലിയുഗമാണ്. ൭൧-ചതുൎയ്യുഗം=ഒരു മന്വന്തരം. ൧൪-മന്വന്തരം=ബ്രഹ്മാവിന്റെ ഒരു പകൽ. ഒരു ചതുൎയ്യുഗം=൪൩,൨൦,000-മനുഷ്യ സംവത്സരങ്ങളാണ്.]

മൂ: അപ്പാശപുംവടിയുമായ്ക്കൊണ്ടജാമിളനെ
മുൽപ്പാട്ടുചെന്നുകയറിട്ടോരുകിങ്കരരെ
പിൽപ്പാട്ടുചെന്നുതടുത്തോരുനാൽവരയു-
മിപ്പോഴെനൌമിഹരിനാരായണായനമഃ

അ: അപ്പാശപും=ആകയറും. അജാമിളൻ എന്നു പേരുള്ള ഒരു ബ്രാഹ്മണൻ. കിംകരരെ=ഭൃത്യന്മാരെ- യമദൂതരെ. മുൽപാട്ടു=മുമ്പിൽ- പിൽപാട്ടു=പുറകിൽ. നാൽവരയും എന്നതു നാലുവിഷ്ണുദൂതന്മാരെ നൌമി=നമസ്കരിക്കുന്നു. അപ്പാശം എന്നതിലെ അ- ശബ്ദം പ്രസിദ്ധിയെസൂചിപ്പിക്കുന്നു.

താ: ഈശ്വരനാമത്തിനു വളരെ മാഹാത്മ്യമുണ്ട്. അറിയാതെ ചൊല്ലിയാൽകൂടി അജാമിളനു ഗതികിട്ടിയതുപോലെ നല്ലഗതിക്കു സംഗതിയാകുന്നു.

## അജാമിളചരിത്രം.

ഇതു ഭാഗവതപുരാണത്തിലുണ്ട്. പണ്ടുകന്യകുബ്ജ് എന്നസ്ഥലത്തു അജാമിളൻ എന്നൊരുബ്രാഹ്മണൻ ഉണ്ടായിരുന്നു- അദ്ദേഹം ഗൃഹസ്ഥാശ്രമധൎമ്മങ്ങളനുഷ്ഠിച്ചു നാൾകഴിച്ചുവരവെ ഒരുദിവസം യാഗത്തിനാവശ്യമുള്ള ചമതമുതലായതു കൊണ്ടുവരുവാനായി കാട്ടിൽ പോയി- അവിടെ അതി

സുന്ദരിയായ ഒരു ശൂദ്രസ്ത്രീയെകണ്ടു മോഹിച്ച് ആ ബ്രാഹ്മണൻ അവളോടുകൂടി കാട്ടിൽതാമസിച്ചു. അവളിൽ ചില പുത്രന്മാരുമുണ്ടായി ഭാൎയ്യാപുത്രന്മാരെ രക്ഷിക്കുന്നതിനുവേണ്ടി അജാമിളൻ, ജന്തുഹിംസ, കവൎച്ച, പിടിച്ചുപറി മുതലായ ഓരോ ദുഷ്കൃത്യങ്ങളെ ദിവസേന ആചരിക്കയും ഒടുവിൽ ബലവും ധനവും ക്ഷയിച്ചു വളരെ ദീനാവസ്ഥയിൽ ആകയും ചെയ്തു: ഒരുപുത്രനു നാരായണൻ എന്നു പേരിട്ടിരുന്നു. എൺപത്തെട്ടാമത്തെ വയസ്സിൽ അജാമിളനെ കൊണ്ടുപോവാനായിഭയംകരരൂപികളായ യമദൂതർ കയറും വടിയുമായിവന്നു- അവരെക്കണ്ടുഭയപ്പെട്ടു പ്രിയപുത്രനായ നാരായണനെ, നാരായണ, നാരായണ, എന്നുറക്കെ അജാമിളൻ വിളിച്ചു- നാരായണനാമത്തെ ഉച്ചരിച്ച മാത്രയിൽ വിഷ്ണുദൂതന്മാർ നാലുപേർ ശംഖു ചക്ര ഗദാധാരികളായി വൈകുണ്ഠത്തുനിന്നും അജാമിളന്റെ അടുത്തുവന്നു യമദൂതരുടെ പ്രവൃത്തിയെ തടുക്കയും, ഇവൻ പാപകൃത്യങ്ങൾ ചെയ്തിട്ടുണ്ടെങ്കിലും നാരായണ എന്നു ഈശ്വരനാമം ചൊല്ലിയതുനിമിത്തം ഇവന്റെ സൎവ്വപാപങ്ങളും നശിച്ചുപോയിഎന്നും അതിനാൽ ഉപദ്രവിച്ചുകൂടാഎന്നും പറഞ്ഞ് അവരെ ശാസിക്കയും ചെയ്തു. ഈ വിധം ഈശ്വരാനുഗ്രഹത്താൽ അജാമിളൻ കാലപാശത്തിൽനിന്നും വേർപെട്ടു. പിന്നീടു അജാമിളൻ ഗംഗാനദിയുടെ തീരത്തു ചെന്നു തപസ്സു ചെയ്തു താമസിക്കയും ഒടുവിൽ വിഷ്ണുസാരൂപ്യം പ്രാപിക്കയും ചെയ്തു. ഈ വിവരങ്ങൾ അറിഞ്ഞു ധൎമ്മരാജാ തന്റെ ദൂതരോടു ഭക്തമാഹാത്മ്യം ഉപദേശിച്ചു.

മൂ: കഷ്ടംഭവാനെയൊരുപാണ്ഡ്യൻഭജിച്ചളവ
ഗസ്ത്യനറിഞ്ഞുബതശപിപ്പിച്ചതെന്തിനിഹ
നക്രേണകാൽക്കഥകടിപ്പിച്ചതെന്തിനതു
മോക്താവതല്ലഹരിനാരായണായനമഃ

ആ: ഒരുപാണ്ഡ്യൻ എന്നതു പാണ്ഡ്യദേശത്തെ ഇന്ദ്രദ്യുമ്നൻ എന്നരാജാവാകുന്നു: നക്രേണ=മുതലയെക്കൊണ്ടു; ഓക്താവതല്ല=നിൎണ്ണയിക്കാൻ പാടില്ലാ.

താ: നല്ലവർ ദുഃഖങ്ങളും ദുഷ്ടന്മാർ രാജപദവിയും അനുഭവിക്കുന്നതു ചിലപ്പോൾ നാം കാണുന്നു. ഇന്ദ്രദ്യുമ്നൻ എന്ന രാജാവു അനേകകാലം ഈശ്വര ധ്യാനത്തോടെ ഇരുന്നു എങ്കിലും അഗസ്ത്യമഹർഷിയുടെ ശാപംനിമിത്തം ആനയായിതീൎന്നു മുതലകടിച്ചും മററും വളരെ കഷ്ടപ്പെട്ടു ഈശ്വര ലീലകൾ ഇന്നപ്രകാരമെന്നു നിശ്ചയിക്കാൻ പാടില്ലാ.

കാലചക്രത്തിന്റെ മുഴുവൻ ചുററളവും നാം കണ്ടവരല്ലാത്തതിനാൽ അവിടവിടെ വല്ലകോണുകളും നോക്കിക്കൊണ്ടു അത്ഭുതപരതന്ത്രരായി തീൎന്നു പോകുന്നു.

## ഗജേന്ദ്രമോക്ഷം

എന്നുള്ള ഈ കഥയും ഭാഗവതത്തിൽ കാണുന്നു. പണ്ടുപാണ്ഡ്യദേശത്തു ഈശ്വരഭക്തനായി ഇന്ദ്രദ്യുമ്നൻ എന്നൊരു രാജാവുണ്ടായിരുന്നു അദ്ദേഹം മലയപൎവ്വതത്തിൽ ചെന്നുഒരിക്കൽ ധ്യാനനിഷ്ഠനായി കണ്ണുമടച്ചിരുന്നു അപ്പോൾ അഗസ്ത്യമഹർഷിയും ശിഷ്യരും ആ വഴിക്കുവന്നു രാജാവു ഇവരെ കണ്ടില്ല. തന്നെ ബഹുമാനിച്ചില്ലാ

ച്ചിന്നുള്ള ഈൎഷ്യയാൽ മഹൎഷി രാജാവിനെ ഒരാനയായിപ്പോകാൻ ശപിച്ചു. മഹാവിഷ്ണുവന്നു കൈകൾകൊണ്ടു തലോടുന്നകാലത്തു മുക്തനായിഭവിക്കുമെന്നുള്ള ശാപമോക്ഷവും പിന്നീടു കൊടുത്തു. ശാപംനിമിത്തം ഇന്ദ്രദ്യുമ്നൻ ഒരുവലിയ കൊമ്പനാനയായി മററു ആനകളോടുചേൎന്നു, ക്ഷീരസമുദ്രമദ്ധ്യയുള്ള ത്രികൂടംഎന്ന കാട്ടിൽ സഞ്ചരിച്ചു- ഒരിക്കൽ വെള്ളം കുടിക്കാനായി അടുത്തുള്ള താമരപ്പൊയ്കയിൽ ഇറങ്ങി ദാഹം തീൎത്തു താമരവള്ളികളുംമററും പറിച്ചുതിന്നുകൊണ്ടിരിക്കുമ്പോൾ ആ പൊയ്കയിൽ ദേവലമുനിയുടെ ശാപംഹേതുവായിട്ടു ഒരു മുതലയായി കിടന്ന ഹൂഹൂ എന്ന ഗന്ധൎവ്വൻ ഇന്ദ്രദ്യുമ്നന്റെ (ആനയുടെ) കാലിൽകടിച്ചു വലിച്ചു. ആനയും മുതലയുമായി ഇങ്ങിനെ അനേകകാലം അങ്ങോട്ടുമിങ്ങോട്ടും പിടിച്ചു- ക്ഷീണിച്ചു വശംകെട്ടആനയുടെവിൽ വാസനാസിദ്ധമായ ഈശ്വരഭക്തി വെളിപ്പെടുകയും, താമരപ്പൂക്കളെ പറിച്ചു ഭഗവാനെവളരെക്കാലം അൎച്ചനചെയ്യുമ്പോൾ ഭക്തവത്സലനായ വിഷ്ണുഭഗവാൻ ഗരുഡാരൂഢനായിപ്രത്യക്ഷനാകയുംചെയ്തു. ഭഗവാൻ ആനയെപിടിച്ചുകരയിൽ കയററിരക്ഷിച്ച് തന്റെ സാരൂപ്യപദവികൊടുത്തു.

മൂ: ഖട്വാംഗനെന്നധരണീശനാകാൻകൊരു
മുഹൂൎത്തനറിഗതികൊടുപ്പാനു മന്ത്രവിധി
ഒട്ടല്ലനിൻകളികളിപ്പോലെതങ്ങളിൽ
വിരുദ്ധങ്ങളായവകൾനാരായണായനമഃ

അ: ധരണീശൻ=രാജാവു- ഒരുമുഹൂൎത്തം= ഒരു നിമിഷംകൊണ്ടു- ഗതി=മോക്ഷം- വിരുദ്ധങ്ങ

ൾ=യോജിപ്പില്ലാത്തവ- വിരോധങ്ങൾ- ഇപ്പോലെ=ഇതുപോലെ.

താ: ഇന്ദ്രദ്യുമ്നൻ മുതലായ ചിലൎക്കു വളരെ കാലത്തെ ഭജനംകൊണ്ടു ഗതികിട്ടിയൊരു- ഖട്വാംഗനെന്ന രാജാവു ഒരു മാത്രയിൽ മോക്ഷസ്ഥാനം പ്രാപിച്ചു- ഈശ്വരചേഷ്ടിതങ്ങൾ അത്ഭുതകരങ്ങളായിരിക്കുന്നു- അപ്പയ്യ ദീക്ഷിതർ പറഞ്ഞതുപോലെ.

"ജാതോനവേത്തിഭഗവൻഅജനിഷ്യമാണഃ
പാരംപരംപരമപൂരുഷഃ തെ മഹിമ്നഃ-"

അല്ലയൊ ഭഗവൻ, ജനിച്ചവർ ആരും ഒരിക്കലും ജനിക്കാത്ത, നിന്റെ മഹിമയുടെ അററം കാണുന്നില്ല.

സൂൎയ്യവംശത്തിൽ ദശരഥനു മുമ്പു ഖട്വാംഗനെന്നു ഒരു രാജാവു ഉണ്ടായിരുന്നതായും അദ്ദേഹം ഈശ്വരാനുഗ്രഹത്താൽ മരണകാലം സ്വല്പം മുമ്പു അറിഞ്ഞു, ഉടൻ സൎവ്വ പ്രപഞ്ചകാൎയ്യങ്ങളിൽനിന്നും മനസ്സിനെ തിരിച്ചു ഈശ്വരതത്വത്തിലുറപ്പിക്കയും അതിൽ വച്ചു മോക്ഷപദമടകയും ചെയ്തതായും കേൾവിപ്പെട്ടിട്ടുണ്ടു.

ശ്ലോ: ഗൎവ്വിച്ചുവന്നൊരുജരാസന്ധനോടുയുധി
ചൊവ്വോടുനില്പതിനുപോരാ നിനക്കുബലം
അവ്വാരിധൌദഹനബാണംതൊടുത്തു
തളൎപ്പിച്ചതിന്നുമതിനാരായണായനമഃ

അ: ഗൎവ്വിച്ചു=കലഹിച്ചു- മദിച്ചു- ജരാസന്ധൻ=മഗധദേശത്തെ ഒരു രാജാവു- യുധി=യുദ്ധത്തിൽ- ചൊവ്വോടു=നേരെ- അവ്വാരിധൌ=ആ സമുദ്രത്തിൽ- ദഹനബാണം=അഗ്ന്യസ്ത്രം- അതു തള

ഷ്ടിപ്പതിന്നു= ആ സമുദ്രത്തെ ക്ഷീണിപ്പിക്കുന്നതിന്നു.

താ: കംസപത്നിമാരുടെ അച്ഛനും മഗധദേശത്തെ രാജാവുമായ ജരാസന്ധൻ യുദ്ധത്തിന്നുവന്നപ്പോൾ ഭഗവാൻ ശ്രീകൃഷ്ണാവതാരത്തിങ്കൽ, ഏത്തുനിൽക്കാതെ ദ്വാരകയിൽ പൊയ്ക്കളഞ്ഞതായും ശ്രീരാമാവതാരത്തിൽ സീതയെ അന്വേഷിച്ച സുഗ്രീവാദി വാനരന്മാരോടുകൂടി തെക്കെ സമുദ്രതീരത്തു ചെന്നസമയം സമുദ്രം വഴികൊടുക്കാത്തതിലെക്ക ആഗ്നേയാസ്ത്രം പ്രയോഗിച്ചു സമുദ്രത്തെ ശോഷിപ്പിച്ചതായും കഥകളുണ്ട്. ഇതും മുൻപറഞ്ഞ മായാലീലകളുടെ വൈചിത്ര്യത്തിനു ഒരു ദൃഷ്ടാന്തമാകുന്നു.

ജരാസന്ധൻ രണ്ടുസ്ത്രീകളിൽ ഉണ്ടായതാകുന്നു ഒരുത്തി ഉടലിൽ ഒരുപാതിയും മറ്റൊരുത്തി മറ്റെ പാതിയും പ്രസവിച്ചു. ആ വിധം പ്രസവിക്കാൻ കാരണം പുത്രസന്താനത്തിനായി മുനിമാർകൊടുത്ത അന്നം രണ്ടു സ്ത്രീകളും വീതിച്ചു തിന്നതായിരുന്നു. ഇപ്രകാരമുണ്ടായ ശരീര മുറികളെ കാട്ടിൽ ഇട്ടുകളഞ്ഞു. പിന്നീടു ജരാഎന്നു പേരായ ഒരു പിശാചു ഈ കഷണങ്ങളെഎടുത്തു സന്ധിപ്പിച്ച് ഒരു മനുഷ്യാകൃതിയിലാക്കുകയാൽ ജരാസന്ധൻ എന്ന പേരു സിദ്ധിച്ചു.

മൂ: ഘർമ്മാതപം കുളിർനിലാവെന്നതന്നിലൊട്ടു
ചെമ്മെപറഞ്ഞു [illegible] തീർപ്പിരിഞ്ഞെഴുവു
തന്നെതിരിഞ്ഞു [illegible] ളിച്ചു മൃഗാക്ഷികളെ
വൃന്ദാവനത്തിലധുനാ [illegible]

ദ്രാ: ഘർമ്മാതപം [illegible]; ഗ്രീഷ്മകാലത്തെവെയിൽ- [illegible]

ണൻ- നിജപതീം=തന്റെഭാൎയ്യയെ- മറകിച്ചു= ബുദ്ധിമുട്ടിച്ചു -മൃഗാക്ഷികളെ=മാൻകണ്ണുപോലെ നീണ്ടനല്ലകണ്ണുകളുള്ളവരെ; സുന്ദരിമാരായ ഗോപസ്ത്രീകളെ വൃന്ദാവനം=മധുരാപുരിക്കു (മഥുര) സമീപം യമുനാതീരത്തുള്ള ഒരുപ്രദേശം- ഇപ്പോൾ ഈ സ്ഥലം ഒരു വലിയ പട്ടണമായി കാണപ്പെടുന്നു.

താ: മുൻകീൎത്തനത്തിൽ സൂചിപ്പിച്ച സംഗതികൾ, ഇതും ഒരു ശ്ലോകമാകുന്നു. ശ്രീരാമാവതാരത്തിൽ ഭാൎയ്യയായ സീതയെ രാവണൻ കട്ടുകൊണ്ടു പോയപ്പോൾ വിരഹതാപംനിമിത്തം, നല്ല കുളിർനിലാവിനെ ഗ്രീഷ്മകാലത്തെ വെയിലിനു തുല്യമാക്കി അനുജനായ ലക്ഷ്മണനോടു പറഞ്ഞു ശ്രീകൃഷ്ണാവതാരത്തിൽ വൃന്ദാവനത്തിൽ വച്ചു് രാസക്രീഡയിൽ ഗോപസ്ത്രീകളെ ചിലപ്പോൾ തനിച്ചിട്ടുംവച്ചു് ഭഗവാൻ കാട്ടിലൊളിച്ചുകളകയും അവരെക്കൊണ്ടു രാത്രിമുഴുവനും അന്വേഷിപ്പിച്ചു ബുദ്ധിമുട്ടിക്കയും ചെയ്തു.

ശ്ലോ: ങാനംകണക്കെയുടനഞ്ചക്ഷരങ്ങളുടെ
ഊനംവരുത്തിയൊരുനക്തഞ്ചരിക്കുബത
കൂനാമദാസിയെമനോജ്ഞാംഗിയാക്കിയതു
മൊന്നല്ലയോ ഹരിനാരായണായനമഃ

അ: ങാനംകണക്കെയുടനഞ്ചക്ഷരങ്ങളുടെ= ങ, മുതലായി അഞ്ചക്ഷരങ്ങളുടെ, അതായതു ങ- ഞ- ണ- ന- മ; ഈ അഞ്ചെഴുത്തുകളും മൂക്കിന്റെസഹായത്തോടുകൂടി ഉച്ചരിക്കേണ്ടവയാകുന്നു. അനുനാസികങ്ങൾ എന്നുപറയപ്പെടുന്ന ഈ അക്ഷരങ്ങളുടെ: ഊനംവരുത്തി=കുറവുവരുത്തി- മൂക്കില്ലാതെയാക്കി. ഒരു നക്തഞ്ചരിക്കു=ഒരു രാക്ഷസ

സ്ത്രീകൾ രാത്രികാലം സഞ്ചരിക്കുന്നതുകൊണ്ടു നക്തഞ്ചരി എന്നു പേർ- നക്തഞ്ചരി എന്നു പറഞ്ഞതു ശൂൎപ്പണഖയെയാകുന്നു; കൂനൊരുദാസി=കൂനൊടുകൂടിയ ഒരു ദാസി; വളഞ്ഞ ശരീരത്തോടുകൂടിയ (കുബ്ജ എന്ന) സ്ത്രീ- മനോജ്ഞാംഗി=മനോഹരമായ ശരീരമുള്ളവൾ.

താ: മുൻപറഞ്ഞതിനു ഇതുമൊരു ദൃഷ്ടാന്തമാകുന്നു ശ്രീരാമാവതാരത്തുങ്കൽ പഞ്ചവടിയിൽവെച്ച് ശൂൎപ്പണഖയെ മൂക്കു ഛേദിപ്പിച്ചു വിരൂപയാക്കി- ശ്രീകൃഷ്ണാവതാരത്തിൽ ഭഗവാൻ മധുരാപുരിക്കു പോകുന്നവഴിക്കു കുറിക്കൂട്ടുകൊണ്ടുവന്ന കൂനിയെ പിടിച്ചു നൂൎത്തു നല്ലശരീരമാക്കി ഇതുരണ്ടും ചെയ്തതു, ഒരാൾതന്നെയല്ലൊ- പ്രവൃത്തിക്കുതക്കവണ്ണം ഫലംകൊടുക്കുന്നു.

ശ്ലോ: ചമ്മട്ടിപൂണ്ടുകുടിഞാണുമുറുക്കിയുട
നിന്ദ്രാത്മജന്നുയുധിതേർപൂട്ടിനിന്നതുമൊ-
ചെമ്മെ മറഞ്ഞൊരുശരംകൊണ്ടുകൊന്നതു
മിന്ദ്രാത്മജനെഹരിനാരായണായനമഃ

ശ: ചമ്മട്ടി=ചവിഞ്ചി- പൂണ്ടു=എടുത്തു കുടിഞാൺ=കുടിപാശം: ഇന്ദ്രാത്മജന്നു- ഇന്ദ്രപുത്രനു അൎജ്ജുനനു- യുധി=യുദ്ധത്തിൽ- കൊന്നതുമൊരിന്ദ്രാത്മജനെ, എന്നതിൽ ഇന്ദ്രാത്മജൻ ബാലിയാകുന്നു.

താ: കൌരവ, പാണ്ഡവ യുദ്ധത്തിൽ ഭഗവാൻ ശ്രീകൃഷ്ണൻ ഇന്ദ്രപുത്രനായ അൎജ്ജുനന്റെ സാരഥിയായിരുന്നു തേർതെളിച്ചുകൊടുത്തു. ശ്രീരാമാവതാരത്തിൽ സുഗ്രീവനു സഹായമായിനിന്നുംകൊണ്ടു ഭഗവാൻ ഇന്ദ്രപുത്രനായ ബാലിയെ ശരമേല്പിച്ചുകൊന്നു. ഭക്തന്മാൎക്കു ദാസനായും ദു

ഷ്ടന്മാർക്കു ശത്രുവായും കാണപ്പെടുന്നു അൎജ്ജുനനും ബാലിയും രണ്ടുപേരും ഇന്ദ്രപുത്രന്മാരായിരുന്നു എങ്കിലുംഭഗവാൻ അവരോടുരണ്ടുവിധം പ്രവൎത്തിച്ചു.

മൂ: ചരന്നതാമാന്നുകനൽപൊലെനിറഞ്ഞുലകിൽ
ചിന്നുന്നനിൻമഹിമയാൎക്കുംതിരിക്കരുതു
അന്നന്നുകണ്ടതിനെവാഴ്ത്തുന്നുമാമുനികൾ
എന്നെത്രതോന്നിഹരിനാരായണായനമഃ

അ: ചരന്നതാമാന്നു-മറഞ്ഞിരുന്നു- കനൽ പോലെ=തീപോലെ- ഉലകിൽ=ലോകത്തു- ചിന്നുന്ന=ഉരുകുന്ന- വിതറുന്ന; ഉജ്ജ്വലിക്കുന്ന നിൻമഹിമ=നിന്റെമഹത്വം- തിരിക്കരുതു= അറിയാൻപാടില്ല.

താ: ചിത്സ്വരൂപനായ ഭഗവാൻ ലോകം മുഴുവനും നിറഞ്ഞിരിക്കുന്നു. ആ സ്വരൂപമഹിമ ഇന്നവണ്ണമെന്നു ആൎക്കും നിശ്ചയിക്കാൻ കഴിവില്ല- എന്തുകൊണ്ടെന്നാൽ മനുഷ്യബുദ്ധി കാലദേശാവസ്ഥകൾക്കുൾപ്പെട്ടതും കാരണമായ ഈശ്വരതത്വം അവകൾക്കു ഉൾപ്പെടാത്തതുമാകുന്നു- പണ്ഡിതന്മാർ അന്നന്നു കണ്ടതിനെ അവരവരുടെ ബുദ്ധിക്കു തക്കവണ്ണം വാഴ്ത്തുന്നു- വേദങ്ങൾക്കും ഏകദേശജ്ഞാനമെയുള്ളു. വാക്കുകൊണ്ടു വെളിപ്പെടുത്താൻ പാടില്ലാത്തതിനെ വാക്കുകൾ എങ്ങിനെ വിവരിക്കും? ചിത്സ്വരൂപം മറഞ്ഞിരിക്കുന്നു എന്നു പറഞ്ഞതു, ഇന്ദ്രിയങ്ങൾക്കു വിഷയമല്ലാത്തതിനാലും, അവിചാരദശയിൽ വെളിപ്പെടാത്തതുകൊണ്ടുമാണു- പരമാൎത്ഥത്തിൽ അതുലോകം നിറഞ്ഞിരിക്കുന്നു- ജഡങ്ങൾ എന്നുപറയപ്പെടുന്നവയും ചിന്മയങ്ങൾ തന്നെ- ചിത് എ

നും ജഡമെന്നും കണ്ടതിനെ മാത്രംവച്ച് ശാസ്ത്രങ്ങളിൽ പറഞ്ഞതു പരമാർത്ഥബോധം—അദ്വൈതജ്ഞാനം ഉണ്ടാവാൻ മാത്രമാണ്. എല്ലാം ചിന്മയമായി കാണാനുള്ള വഴിയെപ്പററി മുമ്പു പ്രസ്താവിച്ചിട്ടുണ്ട്. നമ്മുടെ മനസ്സും ബുദ്ധിയും ചേതനാംശങ്ങളാണെന്നു സാധാരണന്മാരും സമ്മതിക്കുന്നു. ആ മാത്രയിൽതന്നെ അന്നം (ഭക്ഷണപദാർത്ഥങ്ങൾ) ജഡമെന്നും അവർ പറയും. അന്നംകൊണ്ടാണ് മനസ്സും ബുദ്ധിയും പ്രവർത്തിക്കുന്നതെന്നു ഓർമ്മിക്കുന്നില്ല. ഒരു പത്തുദിവസം അന്നം കഴിക്കാതെയിരുന്നാൽ മനസ്സും ബുദ്ധിയും എവിടെ പോകുന്നു? അന്നം ചിന്മയമല്ലെങ്കിൽ ചിന്മയങ്ങളായ മനസ്സും ബുദ്ധിക്കും എങ്ങിനെകാരണമാകും. വ്യത്യാസമായിതോന്നുന്നതു മായാകാര്യമാണെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. 'എനിക്കറിഞ്ഞുകൂടാ' എന്നിരിക്കുന്ന അജ്ഞാനവും അറിവുരൂപമാണ്.

ശ്ലോ: ജന്തുക്കളുള്ളിൽവിലസീടുന്നതിന്നുടയ
ബന്ധംവിടാതെപരിപൂർണ്ണാത്മനാസതതം
തന്തുംമണിപ്രകരഭേദങ്ങൾപോലെപര-
മെന്തെന്തുജാതമിഹനാരായണായനമഃ

അ: വിലസീടുന്ന=ശോഭിക്കുന്ന. സ്ഫുരിക്കുന്ന. ബന്ധം=ചേർച്ച. കെട്ടുപാട്. പരിപൂർണ്ണാത്മനാ=മുഴുവനും. എല്ലാ അംശങ്ങളിലും. സതതം=എല്ലായ്പോഴും. തന്തുംമണിപ്രകരഭേദങ്ങൾ=ചരടിൽകോർത്തിട്ടുള്ള മണിക്കൂട്ടങ്ങൾ. മണി=രത്നം. എന്തെന്തുജാതം=എന്തെല്ലാം പദാർത്ഥങ്ങൾ ഉണ്ടോ അവയെല്ലാം. ഇഹ=ഇവിടെ. ഈ ലോകത്തു.

താ: ഒരേ ചരടു എല്ലാററിലും പ്രവേശിച്ചിരി

ക്കുന്നതുകൊണ്ടു എങ്ങിനെ അനേകം മണികൾ ഒന്നിച്ചു ചേൎന്നിരിക്കുന്നുവൊ, അതുപോലെ എല്ലാ ജന്തുക്കളിലും എല്ലാ പദാൎത്ഥങ്ങളിലും ഈശ്വര തത്വം അന്തൎയ്യാമിയായിരുന്നു അവകളെ ഒന്നാക്കിവെച്ചിരിക്കുന്നു. ഒരിക്കലും നശിക്കാത്ത വസ്തു സൎവ്വവ്യാപകമായുമിരിക്കണം.

ഇങ്ങിനെയിരിക്കെ ആത്മാവു മനുഷ്യൎക്കു മാത്രമെ ഉള്ളു എന്നും ജന്തുക്കൾക്കു ആത്മാവില്ലാ എന്നും ചില മതക്കാർ സിദ്ധാന്തിക്കുന്നതു, ജന്തുക്കളെ കൊന്നു തിന്നുന്നതിനുള്ള ആവശ്യകത മൂലമായിരിക്കുമൊ?

പരിപൂൎണ്ണാത്മനാ എന്നു പറഞ്ഞതു കൊണ്ടു മണിസൂത്ര ദൃഷ്ടാന്തത്തിൽ നിന്നു സ്വല്പവ്യത്യാസത്തെയും സൂചിപ്പിക്കുന്നു. മണികളിൽ ചരടു ഒരു ഭാഗത്തുകൂടിമാത്രമെ പ്രവേശിക്കുന്നൊള്ളു. ബ്രഹ്മതത്വം പ്രപഞ്ചപദാൎത്ഥങ്ങളിൽ പ്രവേശിച്ചിരിക്കുന്നതു അങ്ങിനെയല്ലാ. ഒട്ടൊഴിയാതെ സകല അംശങ്ങളിലുംകൂടിയാകുന്നു.

ബ്രഹ്മത്തിൽനിന്നും മൂലപ്രകൃതിയുണ്ടായി എന്നതുകൊണ്ടു ബ്രഹ്മമില്ലാതെയായില്ലാ. അതു അതുപോലെയിരിക്കുന്ന വിവൎത്ത (കല്പിതം) മായിട്ടാണു സൃഷ്ടിക്രമമെന്നു മുമ്പു പ്രസ്താവിച്ചിട്ടുണ്ടു. സ്വന്ത നിലവിടാതെ ബ്രഹ്മം മൂലപ്രകൃതിയിലും അതുപോലെ മററു കാൎയ്യങ്ങളിലുമിരിക്കുന്നു. മൂലപ്രകൃതിയിൽനിന്നും ഭൂതങ്ങളുണ്ടായപ്പോൾ മൂലപ്രകൃതി ഇല്ലാതെയായില്ലാ. അതു അതുപോലെ അതിന്റെ കാൎയ്യങ്ങളിലിരിക്കുന്നു. ഒരു ഉറുമ്പു എടുത്താലും അതിലും മൂലപ്രകൃതി മുതലായി എല്ലാമുണ്ടായിരിക്കും.

൬: ഝംകാരനാദമിവയോഗീന്ദ്രരുള്ളിലുമൊ-
രോരുസംഗീതകളിലുംപാൽപയോധിയിലു-
മാകാശവീഥിയിലുമൊന്നായ്നിറഞ്ഞരുള്ള
മാനന്ദരൂപഹരിനാരായണായനമഃ

അ: ഝംകാരനാദം=ഝംഎന്നശബ്ദം-ഇവ=പോലെ യോഗീന്ദ്രർ=യോഗികളിൽവച്ച ശ്രേഷ്ഠന്മാർ-; യോഗിരം=യോഗസംപ്രദായം (മനസ്സിനെ നിറുത്തുന്നവഴി) അഭ്യസിച്ചവർ-ഗീത=പാട്ടു- പാൽപയോധി=പാൽക്കടൽ; ഭൂതങ്ങൾഅണപ്രായമായിലയിക്കുന്നഅവസ്ഥാ· ആകാശവീഥി=സർവ്വവ്യാപകമായ ആകാശതത്വം

താ: ഈശ്വരൻ നാദരൂപമായി യോഗികളുടെ ഉള്ളിലും, സംഗീതത്തിലും, പാൽകടലിലും, ആകാശത്തിലും നിറഞ്ഞിരിക്കുന്നു എന്നു. അല്ലെങ്കിൽ, നാദം എങ്ങിനെ യോഗികളിലും, ആകാശം മുതലായവകളിലും നിറഞ്ഞിരിക്കുന്നൊ അതുപോലെ ഈശ്വരൻ എല്ലാററിലും വ്യാപിച്ചിരിക്കുന്നു എന്നു.

നാദവിവരണം ആദ്യകീർത്തനത്തിൽ കൊടുത്തിട്ടുണ്ട്. യോഗാഭ്യാസംകൊണ്ടു തലയിൽ ചൂടുകയറിയവൎക്കു, മദ്ദളം, ഉടുക്കു മുതലായ ചിലവാദ്യങ്ങളുടെ ശബ്ദംപോലെയും, കൊതുകു മൂളുന്നതുപോലെയും മററും ഉള്ളിൽ നാദം കേൾക്കപ്പെടും ഇതു അന്യന്മാൎക്കു കേൾക്കാൻ പാടില്ലാ

൬൮: ഞാനെന്നുമീശ്വരനിതെന്നുംവളൎന്നുവരു
ജ്ഞാനദ്വയങ്ങൾപലവുണ്ടായതിന്നുമഹാ
മോഹംനിമിത്തമതുപോകംപ്രകാരമതു
ചെതസ്സിലാകമമനാരായണായനമഃ

അ: ജ്ഞാനദ്വയങ്ങൾ=രണ്ടിച്ച അറിവുകൾ

ഞാൻഎന്നും ഈശ്വരൻഎന്നും, സുഖംഎന്നും, ദുഃഖം എന്നും, ദൃക്ക്, എന്നും ദൃശ്യമെന്നും, മററും, മഹാ മോഹംനിമിത്തം=വലുതായ ഭ്രമംനിമിത്തം ഭാവരൂപമായ അജ്ഞാനംനിമിത്തം- ചേതസ്സ്= മനസ്സ്- മമ=എന്റെ.

താ: ലോകത്തിൽ എല്ലാവസ്തുക്കളിലും ഏകത്വത്തെ കാണുന്നതു ജ്ഞാനം; മാറി-മാറി വരുന്നപദാൎത്ഥങ്ങളിൽ ഒരിക്കലും മാറാത്തതിനെ —ആത്മാവിനെ—കാണുന്നതു ജ്ഞാനം. നമ്മുടെ പരമാൎത്ഥതത്വവും ഈശ്വരതത്വവും ഒന്നായി കാണുന്നതു ജ്ഞാനം- ഇതുകൾക്ക വിപരീതമായ ഭാവനയാണ് അജ്ഞാനം- അതുതന്നെ വിചാരമില്ലായ്മ അല്ലെങ്കിൽ മോഹം-ഭ്രമം; ഈ മോഹം നീങ്ങുന്നതിനു ഈശ്വരാനുഗ്രഹ മുണ്ടാകണമെന്നുള്ള പ്രാൎത്ഥന

ഭ്രമംഅല്ലെങ്കിൽ അജ്ഞാനം നിമിത്തമുണ്ടായ കാൎയ്യങ്ങൾ ജ്ഞാനം കൊണ്ടെമാറകയുള്ളു- കൎമ്മങ്ങൾചെയ്തുമാററാൻ കഴിയുന്നതല്ല- വേഷംമാറി വരുന്ന ഒരുവനെ ഇന്നാരു എന്നു നിശ്ചയിക്കണമെങ്കിൽ അയാളുടെ ലക്ഷണങ്ങളും സ്വഭാവക്കുറികളുംമററും മനസ്സിൽ വിചാരിച്ച് അറികയല്ലാതെ, ഓടുകയൊ ചാടുകയൊ മററു കൎമ്മങ്ങൾ അനുഷ്ഠിക്കയൊ ചെയ്യുന്നതുകൊണ്ടു പ്രയോജനമില്ല കൎമ്മം അജ്ഞാനത്തിനു സഹായമായി നിൽക്കയല്ലാതെ വിരോധിയാകുന്നില്ല- കൎമ്മങ്ങൾക്ക ദ്വൈതയറിവുകൾ കൂടിയെകഴിയൂ. ജ്ഞാനംമാത്രമെ അജ്ഞാനത്തിനു ശത്രുവാകുന്നൊള്ളു- ഇരുട്ടിനുശത്രു വെളിച്ചമല്ലാതെമറെറാന്നുമില്ലല്ലൊ. പ്രപഞ്ചകാൎയ്യങ്ങൾ (ദ്വൈത അറിവുകൾ) അജ്ഞാനം അ

ല്ലെങ്കിൽ ഭ്രമനിമിത്തം വന്നതാണോ എന്നു സം
ശയിക്കാനില്ല- എന്തെന്നാൽ അദ്വൈതജ്ഞാന
ത്തിൽ—സമാധിജ്ഞാനത്തിൽ—അവയൊക്കെ
മാഞ്ഞുപോകുന്നതായി അനുഭവമാകുന്നു. ശാന്ത
നിർഗ്ഗുണസ്വഭാവമായ ബ്രഹ്മം പ്രപഞ്ചാകാരമായി
തീരുന്നുവെങ്കിൽ അജ്ഞാനം കൊണ്ടല്ലാതെ മററു
യാതൊന്നിനാലും സാദ്ധ്യമല്ലെന്നു മുമ്പു വിസ്തരിച്ചി
ട്ടുണ്ട്- കൂടാതെയും കർമ്മങ്ങൾക്കും ജ്ഞാനത്തിനും
തമ്മിൽ വേറൊരു വ്യത്യാസവും ഉണ്ട്. കർമ്മം പു
രുഷതന്ത്രവും ജ്ഞാനം വസ്തുതന്ത്രവുമാകുന്നു- ക
ർമ്മങ്ങളെ ഒരു പുരുഷനു സ്വാതന്ത്ര്യമായി മാററി
യോ, ഭേദപ്പെടുത്തിയോ ചെയ്യാം; അല്ലെങ്കിൽ
ചെയ്യാതെയിരിക്കാം. ജ്ഞാനം അങ്ങിനെയല്ല-
അതു വസ്തുവിനെ ആശ്രയിച്ചിരിക്കുന്നു. എപ്പോ
ൾ വൃക്ഷം (അല്ലെങ്കിൽ മറെറാരുവസ്തു) കണ്ണി
നും മനസ്സിനും വിഷയമായി ഭവിക്കുന്നോ അ
പ്പോൾ വൃക്ഷത്തിന്റെ ജ്ഞാനമുണ്ടാകുന്നു- വെ
റൊന്നായി അറിയുന്നതിനു പുരുഷനു സ്വാതന്ത്ര്യ
മില്ല അല്ലെങ്കിൽ വൃക്ഷംഎന്നുള്ള അറിവു ഉണ്ടാ
കാതെയാക്കുന്നതിനും പുരുഷനു കഴിയുന്നില്ല. വ
സ്തുമാറിയല്ലാതെ വസ്തുവിന്റെ അറിവുമാറുന്നില്ല
കർമ്മങ്ങളുടെ വിഷയത്തിൽ അവകളെ പലവിധ
ത്തിൽ ചെയ്യാം ദ്രവ്യങ്ങൾ മുതലായതു ഭേദപ്പെ
ടുത്തിക്കൊള്ളാം. വേണമെങ്കിൽ ആ കർമ്മം ചെ
യ്യാതെയിരിക്കാം- എന്നാൽ ജ്ഞാനമൊ, വസ്തുവി
നൊത്തിട്ടു (ഇന്ദ്രിയങ്ങളും മററും അനുകൂലമാകുമ്പോ
ൾ) ഉണ്ടായിത്തീരും- പശുവിനെ കണ്ടാൽ
ആനയായികാണുന്നതിനു, അല്ലെങ്കിൽ യാതൊ
രു സ്വരൂപവും ഗ്രഹിക്കാതെയിരിക്കുന്നതിനു പു

തന്ത്ര സ്വാതന്ത്ര്യമില്ല- ഈ വ്യത്യാസം കൊണ്ടും ജ്ഞാനംകൊണ്ടു സാധിക്കേണ്ടതു കർമ്മം കൊണ്ടു സാധിച്ചുകൂടാ എന്നു തെളിയുന്നു. പുരുഷതന്ത്രമായ കർമ്മങ്ങൾ അജ്ഞാനഭ്രമത്തെ നേരിട്ടു നീക്കുകയില്ലെന്നും വസ്തുതന്ത്രമായജ്ഞാനമെ, അതിനെ നീക്കുകയൊള്ളു എന്നും, അതിനാൽ ജ്ഞാനമാണു, കിട്ടേണ്ടതെന്നും കീർത്തനത്തിൽധ്വനിപ്പിച്ചിരിക്കുന്നു.

മൂ: ടങ്കംകുരംഗവുമെടുത്തിട്ടുപാതിയുടൽ
ശംഖംരഥാംഗവുമെടുത്തിട്ടുപാതിയുടൽ
ഏകാക്ഷരംതവഹിരൂപംനിനച്ചുവന്നു
പോകുന്നുമോഹവഴിനാരായണായനമഃ

അ: ടങ്കം=മഴു- കുരംഗം=മാൻ- രഥാംഗം= ചക്രം- ഏകാക്ഷരം=പ്രണവം- തവ=നിന്റെ- മോഹവഴി=അജ്ഞാനം.

താ; മാൻമഴുധരിച്ച് പരമേശ്വരനായും ശംഖുചക്രം ധരിച്ച് വിഷ്ണുവായുമിരിക്കുന്നതു ഒരു വസ്തുതന്നെ. ഈ എല്ലാമൂർത്തികളും (തത്വങ്ങളും) അടങ്ങുന്ന പ്രണവത്തെ ധ്യാനിച്ചാൽ ജ്ഞാനമുണ്ടാകുമെന്നു.

മൂ: രായങ്ങൾഗീതമിവനാദപ്രയോഗമട-
നേകശ്രുതീങ്കലൊരുമിന്നൽകണക്കേയുമി-
തേകാക്ഷരത്തിലൊരുമിക്കുന്നപോലേയുമി-
താകാശസൂക്ഷ്മതനുനാരായണായനമഃ

അ: രായങ്ങൾ=സംഗീതത്തിലെ ചിലവിശേഷപ്രയോഗങ്ങൾ- ഗീതം=രാഗം- പാട്ടു- നാദപ്രയോഗം=ശബ്ദങ്ങളുടെ (സപ്തസ്വരങ്ങളുടെ) പ്രയോഗം- ഏകശ്രുതീങ്കൽ=ഏകരൂപമായ ശ്രുതിശബ്ദത്തിൽ- ശ്രുതി=സംഗീതത്തിൽവിശേഷ

സ്വരങ്ങൾക്ക താണ്ടായിനിൽക്കുന്ന നിർവിശേഷ സ്വരം- ആകാശ സൂക്ഷ്മതനു=ആകാശതത്വംപോലെ സൂക്ഷ്മമായശരീരം; ഇന്ദ്രിയങ്ങൾക്ക വിഷയമാകാത്ത സ്വരൂപം- മിന്നൽകണക്കെയെന്നു പ്രയോഗിച്ചതു അതിവേഗത്തിലുണ്ടാകുന്ന ഏകീഭാവം, അല്ലങ്കിൽ ലയത്തെ ഉദ്ദേശിച്ചാണെന്നുതോന്നുന്നു- അല്ലങ്കിൽ സച്ചിൽസ്വരൂപത്തെ കുറിക്കുന്നതായിട്ടും വിചാരിക്കാം.

താ: സംഗീതത്തിൽ നാദവിശേഷങ്ങൾ എങ്ങിനെ ശ്രുതിയിൽ ഒന്നായി തീരുന്നോ, ശബ്ദങ്ങളെല്ലാം എങ്ങിനെ ഏകാക്ഷരമായ പ്രണവത്തിൽഒന്നായി തീരുന്നൊ, അതുപോലെ പ്രപഞ്ചതത്വങ്ങളെല്ലാം അതി സൂക്ഷ്മമായ ഈശ്വര തത്വത്തിൽ ഒന്നായി ലയംപ്രാപിക്കുന്നു.

മൂ: ഡംഭാദിദോഷമുടനെട്ടുംകളഞ്ഞുഹൃദി
മന്‌പെനിജാസനമുറച്ചുകനാഡിയുടെ
കമ്പംകളഞ്ഞുനിലയാറുംകടപ്പതിനു
മ്പുമ്പങ്ങൾതീക്ഷ്ണഹരിനാരായണായനമഃ

അ: ഡംഭാദിദോഷമുടനെട്ടും=ഡംഭം, കാമം, ക്രോധം, മോഹം, ലോഭം, അഹങ്കാരം, മദം, മാത്സൎയ്യം- ഇങ്ങിനെ എട്ടു ദോഷങ്ങൾ- ഹൃദി=ഉള്ളിൽ- മനസ്സിൽ- നിജ=തന്റെ- ആസനം=ഇരിപ്പു; യോഗാഭ്യാസത്തിനു സഹായമായ ചില ഇരിപ്പുകൾ, പത്മം, വീരം, സിംഹം, മയൂരം, കുക്കുടം, ഭദ്രം, സ്വസ്തികം, മത്സ്യം, കൂൎമ്മം, സിദ്ധം, ഗോമുഖം, മുതലായവ, ഈയാസനങ്ങൾ യോഗികളെ ശരീരപീഢകളിൽനിന്നും രക്ഷിക്കുന്നു- മനസ്സിനുമാത്രം വേലകൊടുത്തു കൊണ്ടിരുന്നാൽ ശരീരത്തിൽ വല്ല വ്യാധികളും പിടിപെടുന്നതും. പു

ക നാഡിയുടെ കമ്പംകളഞ്ഞു=സുഷുമ്നാ എന്ന നാഡിയുടെ ചലനംമാററി. നിലയാറംകടപ്പതിന=ആറാധാരത്തെയും കടക്കുന്നതിനു; മനസ്സുബ്രഹ്മരന്ധ്രത്തിൽ നിറുത്തുന്നതിനു- ഉപങ്ങൾ തിക്ക=വിഘ്നങ്ങൾ ഇല്ലാതാകണം-

താ: യമനിയമാദി അഷ്ടാംഗ യോഗംപഴകി മനസ്സിന്റെ കളങ്കംനീങ്ങി പരമാത്മബോധമുണ്ടാവാൻ അനുഗ്രഹിക്കണമെന്നു പ്രാർത്ഥിക്കുന്നു-

യോഗം

ഹഠയോഗമെന്നും രാജയോഗമെന്നും രണ്ടുവിധമുണ്ട്. ഹഠയോഗം എന്നതു ബലാൽക്കാരമായി അതായതു ശരീരത്തെ ബന്ധിപ്പിച്ചു ശ്വാസത്തെ നിറുത്തുന്നതിനുള്ള സമ്പ്രദായം. നാക്കിന്റെ കീഴ്ഭാഗമറുത്തു ആയതുനീട്ടി അണ്ണാക്കിൽ ചേർത്തു വയ്ക്കുക; തലകുത്തിനിൽക്കുക ദേഹശുദ്ധിക്കുവേണ്ടി കുടൽഇറക്കികഴുകുക; തുണിവിഴുങ്ങി തിരിയെഎടുക്കുക മുതലായപ്രയോഗങ്ങൾ ഇതിൽചേർന്നതാണ്- ഇതുകൂടാതെ രാജയോഗത്തിലുള്ള യമനിയമാദികളും ഇതിലില്ലെന്നില്ല-

രാജയോഗത്തിൽ എട്ടു അംഗങ്ങളുണ്ട്-

(1) യമം=അഹിംസ, സത്യം, ബ്രഹ്മചര്യം ഇതുകളെക്കൊണ്ടുള്ള ഇന്ദ്രിയനിഗ്രഹം.

(2) നിയമം=ശൌചം, സന്തോഷം, തപസ്സ് വിദ്യാഭ്യാസം, ഈശ്വരഭജനം മുതലായവ.

(3) ആസനം=മുമ്പു പറഞ്ഞ പത്മം, മുതലായ ഇരിപ്പുകൾ ഇതിൽ, സമാധിക്കു ഉപയോഗമുള്ള (1) വജ്രാസനം (അല്ലെങ്കിൽ സിദ്ധാസനം) വളരെ പ്രധാനമായിഗണിക്കപ്പെടുന്നു.

(1) മുക്താസനം; ഗുപ്താസനം എന്നും പേരുകൾ ഇതിനുണ്ട്.

(4) പ്രാണായാമം=ഇതു ആസനമുറച്ചതിന്റെ ശേഷം വേണ്ടതാകയാൽ അതിൽപിന്നീടു പറയപ്പെടുന്നു. പ്രാണായാമം പൂരകം, കുംഭകം, രേചകം, ഇങ്ങിനെ മൂന്നുവിധമുണ്ട്- വായുവിനെ മൂക്കുവഴി അകത്തു കയററുന്നതു പൂരകം. സുഷുമ്നാ നാഡിയിൽ നിറുത്തുന്നതു കുംഭകം; വെളിയിൽ വിടുന്നതു രേചകം. സാധാരണമായി മൂക്കിന്റെ ഒരു ദ്വാരത്തിൽകൂടി ഇതു വായുവിനെ പ്രവേശിപ്പിച്ചുമററെദ്വാരത്തിൽ കൂടി വെളിയിൽവിടുന്നു- രണ്ടു മിനിട്ടുകൊണ്ടു പൂരിച്ചാൽ നാലുമിനിട്ടുകൊണ്ട് രേചിക്കയും- എട്ടുമിനിട്ടുകൊണ്ടു കുംഭിക്കയുംചെയ്യണം- ഇങ്ങിനെയാണു അതുകളുടെ കാലക്രമം- കുംഭകപ്രാണായാമമാണു പ്രധാനമായിട്ടുള്ളതു- അതിൽതന്നെ ബാഹ്യമെന്നും ആന്തരമെന്നും രണ്ടുവിധമുള്ളതിൽ ബാഹ്യകുംഭകമാണ് ശ്രേഷ്ഠം- പ്രാണായാമം പ്രണവധ്യാനത്തോടുകൂടിയും കൂടാതെയുംആവാം- പ്രണവത്തോടുകൂടിയതിനെ സഗർഭമെന്നും കൂടാത്തതിനെ അഗർഭമെന്നുംപറയുന്നു- യോഗാഭ്യാസത്തിൽ മുഖ്യമായ ഭാഗം പ്രാണായാമമാകുന്നു.

(5) പ്രത്യാഹാരം=വിഷയങ്ങളിൽനിന്നും ഇന്ദ്രിയങ്ങളെ പിൻവലിക്കുക.

(6) ധാരണ=ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽ വിടാതെ ഒരു വസ്തുവിൽതന്നെ നിറുത്തുക.

(7) ധ്യാനം=മേൽപ്രകാരം ഇടവിടാതെ അദ്വൈതവസ്തുവിൽ അന്തഃകരണവൃത്തിയെ അടക്കുന്നതു; ധാരണ മുറുകുന്നതു.

(8) സമാധി=അന്തഃകരണവൃത്തി അഖണ്ഡാകാരമായി ലയിക്കുന്നതു- ചുമ്മായിരിക്കുന്ന

ളു- ഇതു സവികല്പമെന്നും നിർവികല്പമെന്നും രണ്ടുവിധം- സവികല്പം * ത്രിപുടിയോടു കൂടിയ അദ്വൈത ബ്രഹ്മഭാവന- നിർവികല്പം ത്രിപുടി കൂടാതെ അദ്വൈതബ്രഹ്മത്തിൽ അന്തഃകരണവൃത്തി ലയിക്കുന്നതു- സുഷുപ്തിയിലും അന്തഃകരണവൃത്തി ലയിക്കുന്നുണ്ടെങ്കിലും അതു അജ്ഞാനത്തോടുകൂടിയാണ്. ഞാൻ ഒന്നുമറിഞ്ഞില്ലാ എന്നമട്ടിലാണു സമാധിയിൽ അങ്ങിനെയല്ലാ ജ്ഞാനത്തോടുകൂടിയാണു. സുഷുപ്തിയിൽ അന്തഃകരണവൃത്തി ബ്രഹ്മാകാരമാകുന്നില്ല സമാധിയിൽ ആകുന്നൊണ്ടു. യോഗാഭ്യാസം മനസ്സിനെ ഏകാഗ്രപ്പെടുത്തി ശുദ്ധമാക്കുന്നതിനും അതുമൂലം പരമാത്മജ്ഞാനമുദിക്കുന്നതിനും ഇടയാക്കുന്നു. അല്ലാതെ ആയഭ്യാസങ്ങൾതന്നെനേരിട്ടു- മോക്ഷത്തിന കാരണമാകുന്നില്ല-

ഏകനാഡിയുടെ കമ്പംകളഞ്ഞു:- സുഷുമ്നയിൽ പ്രാണൻ നിൽക്കുമ്പോഴാണു മനസ്സു ഏകാഗ്രമാകുന്നതു. സാധാരണമായി മിക്കവർക്കും പ്രാണവായു മൂക്കു (ഇഡപിംഗല) വഴിപോകുന്നതല്ലാതെ സുഷുമ്നയിൽ അധികംനേരം നിൽക്കുന്നില്ല- വിചാരശക്തി കൂടുംതോറും പ്രാണൻ ആ നാഡിയിലുറയ്ക്കുന്നു.

നിലയാറുംകടന്നു:- മൂലാധാരം തുടങ്ങി ഓരോ ആധാരത്തിലും (ചക്രം) പ്രാണനെ നിറുത്തി പഴകി, ബ്രഹ്മരന്ധ്രത്തിൽ (ചന്ദ്രമണ്ഡലം) ആകുമ്പോൾ സമാധി യോഗമാം അമൃതപാനമാകുന്ന ആനന്ദാനുഭവവുമുണ്ടാകുന്നു- മനസ്സും പ്രാണനും

* ത്രിപുടി=അറിയുന്നവൻ, അറിവു, അറിയപ്പെടുന്നതു, ഇങ്ങിനെ മൂന്നു ഭാവങ്ങളുള്ളതു.

തമ്മിൽ സംബന്ധപ്പെട്ടവകളായതുകൊണ്ടു ഒന്നു നിൽക്കുമ്പോൾ മറ്റേതും നിൽക്കും.

വെളിക്കുപോകുന്ന ശ്വാസത്തെ പ്രാണൻ എന്നും അകത്തു പ്രവേശിക്കുന്നതിനെ അപാനൻ എന്നും പറയപ്പെടുന്നു. പ്രാണൻ ഉഷ്ണവും അപാനൻ തണുപ്പുമാകുന്നു- പ്രാണനു സൂര്യകല എന്നും അപാനനു ചന്ദ്രകലഎന്നും നാമധേയങ്ങളും ഉണ്ടു. സൂര്യകല ചന്ദ്രകലയെ ഗ്രസിക്കുമ്പോഴും, അല്ലെങ്കിൽ ചന്ദ്രകല സൂര്യകലയെ ഗ്രസിക്കുമ്പോഴും, മനോവൃത്തി അഖണ്ഡാകാരമാകുന്നു- അതു കുംഭകപ്രാണായാമത്തിലാണു-ആയതു പ്രാണൻ 12 അംഗുലം വെളിയിൽ പാഞ്ഞുതീരുകയും അപാനൻ ഉദിക്കാതിരിക്കുകയും, അല്ലെങ്കിൽ അപാനൻ ഉള്ളിൽ (ഹൃദയസ്ഥാനത്തു) ഒടുങ്ങുകയും പ്രാണൻ ഉദിക്കാതിരിക്കുകയും ചെയ്യുന്ന സന്ധികളിൽ കാണാം. ഈ സമയങ്ങൾ അമാവാസിയാകുന്നു അതായതു സൂര്യചന്ദ്രകലകളുടെസമാഗമം; അപ്പോൾബോധം അഖണ്ഡാത്മാവായി പരിണമിക്കുന്നു. ഇതുനിമിത്തമാണു കുംഭകപ്രാണായാമത്തിനു ശ്രേഷ്ഠ്യം കല്പിച്ചതു. സർവ്വസംകല്പശൂന്യമായ കുംഭകാവസ്ഥയിൽ തന്നെയാകുന്നു ഉന്മനീഭാവം, തുര്യാവസ്ഥ, സഹജാവസ്ഥ, ഖേചരീമുദ്ര, എന്നും മറ്റും ഉള്ളവകൾ. പ്രാണചലനവും മനോവാസനകളും ജന്മമാകുന്നതു പോലെ അവകളുടെ നിഗ്രഹം മോക്ഷമാകുന്നു. യോഗസമാധികൾക്കു വേറൊരു രഹസ്യം കൂടിയുണ്ടു- സമാധിയോഗം കരുണയുടെ അല്ലെങ്കിൽ അഹിംസയുടെ പരമകോടിയാകുന്നു. ഈശ്വരൻ കാരുണ്യസ്വരൂപനമാണ് അന്യ പ്രാണികളുടെ ഹിം

സയെ കരുതി യോഗി പ്രവൃത്തികളെ വിടുന്നു. ആഹാരാദികളിലും പരഹിംസക്കു ഇടയാകുമെന്നു കണ്ടു അവകളെയും വിടുന്നു. ഒടുവിൽ ശ്വാസോഛ്വാസങ്ങളിലും പ്രാണിഹിംസയുണ്ടാകുമെന്നു വിചാരിച്ചു അതിന്നയമപേക്ഷിക്കുന്നു. എത്രകാലം സമാധിയോഗം നില്ക്കുന്നോ അത്രയുംകാലം അഹിംസ പ്രവൎത്തിക്കുന്നു എന്നു സ്പഷ്ടമായി. മനോസംകല്പങ്ങൾ നീങ്ങിയടത്തു സുഖമുണ്ടാകുമൊ എന്നു ചിലർ സംശയിച്ചേക്കാം. എന്നാൽ, ഉറക്കം, ഉദാസീനഭാവം, മുതലായവ സുഖകരമായി അനുഭവപ്പെടുന്നതു കൊണ്ടു ഈ സംശയം അസ്ഥാനത്തിലാകുന്നു. ഈയവസ്ഥകളിൽ ആത്മസുഖം വെളിപ്പെടുന്നു. വിഷയസുഖങ്ങളുടെ അവസാനഭാഗത്തും സങ്കല്പങ്ങളില്ലാത്തആത്മസുഖമാകുന്നു.

ശ്ലോ: ഢക്കാമൃദംഗതുടിതാളങ്ങൾപോലയുട-
നോങ്കാരമിതന്നിലയിലെന്നേടമോൎത്തുമമ
നില്ക്കുന്നതല്ലമനമാളാനബദ്ധകരി-
തീൻകണ്ടപോലെഹരിനാരായണായനമഃ

അ: ഢക്കാ=ഒരുമാതിരി വാദ്യം. പറ. തുടി= ഉടുക്കു. ഓങ്കാരമിതന്നിലയിലെന്നേടമോൎത്തു= ആ വിധം യോഗധാരണയിൽ മേല്പറഞ്ഞ ശബ്ദവിശേഷങ്ങൾ കേൾക്കാമെന്നുള്ളതു വിചാരിച്ചു. മമ=എന്റെ. ആളാനബദ്ധകരി= തറിയിൽ പൂട്ടിയിരിക്കുന്ന ആന. തീൻ=തീററി; ആന തീററിയെ കാണുമ്പോൾ അതിലുള്ള ആഗ്രഹം നിമിത്തം എങ്ങിനെ അങ്ങോട്ടുമിങ്ങോട്ടും അലഞ്ഞു കൊണ്ടിരിക്കുമൊ അതുപോലെ.

താ: യോഗികളുടെ ചില വിശേഷാനുഭവങ്ങളെ—ശബ്ദങ്ങളും കേൾക്കുക മുതലായവ—വിചാരിക്കുമ്പോളും അവയിൽ എന്റെ മനസ്സും ആത്മാസക്തിയോടുകൂടി ചെല്ലുന്നു.

മൂ: ണതാപരംപരിച്യകർമ്മവ്യപായമിഹ
മദ്ധ്യഭവിക്കിലുമിതല്ലെംകിലുംകിമപി
തത്വാദിയിൽപരമുദിച്ചോരു ബോധമന്ന
ചിന്തയവരെണ്ടതിഹനാരായണായനമഃ

അ: ണ=ന=ഇല്ല. താ=നിന്നെ- വിട്ട് അല്ലാതെ- പരം=അന്യം- ണതാപരം=നിന്നെക്കാൾ അന്യമില്ല-കർമ്മവ്യപായം=കർമ്മനാശം- മരണം മദ്ധ്യഭവിക്കിലും=പലവിധകർമ്മങ്ങളുടെ അരല്ലെങ്കിൽ ആയുസ്സിന്റെ മദ്ധ്യെ ഉണ്ടായാലും-കിമപി=ഒട്ടു- എങ്ങിനെയെംകിലും- തത്വാദിയിൽ=തത്വം മുതലായതിൽ ബോധം=അറിവ്.

താ: ഈശ്വരനിൽ നിന്നു അന്യമായി ലോകത്തു യാതൊന്നുമില്ല- പുരുഷാർത്ഥത്തിൽ മറ്റുമായ മോക്ഷം സിദ്ധിക്കാത്തജന്മം വരുമെ ദീർഘിച്ചതായാലും അല്ലെംകിലും ഫലമില്ല. തത്വങ്ങളെ അറിയുമ്പോൾ * തത്വാതീതനെ അറിയുന്നു. അതിലേക്കു ഈശ്വരാനുഗ്രഹമുണ്ടാകണമെന്നു.

മൂ: തത്വാർത്ഥമഖിലമതിലത്തിനാമുണ്ടുനാത
ശബ്ദങ്ങളുള്ളിൽവിലസീടുന്നനിന്നിയിൽ
മുക്തിക്കുകാരണമിതെശബ്ദമെന്നതവ
വാക്യങ്ങളുതന്നെഹരിനാരായണായനമഃ

അ: തത്വാർത്ഥം=രഹസ്യാർത്ഥം- പരമാർത്ഥം- അഖിലം=എല്ലാം. ശബ്ദങ്ങളുള്ളിൽവിലസീടുന്ന=

---

* തത്വാതീതകടന്നതു; തത്വങ്ങൾക്കു ഉപരിയായിട്ടുള്ളതു. നിർഗ്ഗുണബ്രഹ്മം.

ശബ്ദങ്ങളുടെയുള്ളിൽ പ്രകാശിക്കുന്ന- ശബ്ദങ്ങൾ-വേദം അല്ലെങ്കിൽ മൂലപ്രകൃതി; വേദങ്ങളാൽ വെളിപ്പെടുത്തപ്പെട്ട ഭഗവാൻ; അല്ലെങ്കിൽ മൂലപ്രകൃതിക്കും ആദികാരണമായിരിക്കുന്ന ഭഗവാൻ; നിന്നടിയിൽ=നിന്റെ പാദത്തിൽ; മുക്തിക്കുകാരണമിതെശബ്ദമെന്നു=മോക്ഷത്തിനു കാരണം വേദമെന്നു; അല്ലെങ്കിൽ തത്വമസി എന്നുംമറ്റുമുള്ള ഗുരൂപദേശവാക്ക്, എന്നു, തത്വവാക്യങ്ങൾ=നിന്റെവാക്യങ്ങൾ-ശ്രുതികൾതന്നെ പ്രമാണം [തത്വമസി=നീ അതാകുന്നു അതു=ബ്രഹ്മം: ജീവന്റെ അല്പത്വങ്ങളെനീക്കിയാൽശേഷിക്കുന്നതുബ്രഹ്മം.

താ: എല്ലാ ശബ്ദങ്ങൾക്കും തത്വാർത്ഥമുണ്ട്. ഈശ്വരൻ ശബ്ദങ്ങളാൽ വിളക്കപ്പെടുന്നു- മോക്ഷത്തിനുകാരണവും വേദങ്ങൾതന്നെ എന്നു ഈശ്വരവാക്യങ്ങളായ വേദങ്ങൾ തന്നെ പ്രമാണമായിരിക്കുന്നു.

മഹാവിഷ്ണുവിനു വാസുദേവൻ എന്ന നാമമുണ്ട് ആ വാക്കിനു, സർവ്വത്ര വസിക്കുന്ന ചിന്മയൻ എന്നു തത്വാർത്ഥമുണ്ട്. കൃഷ്ണശബ്ദത്തിനു സദാനന്ദരൂപൻ എന്നർത്ഥമാകുന്നു. ഇതുപോലെ, നാരായണൻ, സുബ്രഹ്മണ്യൻ, ഗുഹൻ മുതലായ എല്ലാ നാമങ്ങൾക്കും വിഗ്രഹങ്ങൾക്കും തത്വാർത്ഥമുണ്ട്. ദൃഷ്ടാന്തമായി പരമശിവ വിഗ്രഹത്തെനോക്കാം. ഒരു വശത്തു സ്ത്രീയിരിക്കുന്നതായി കാണിച്ചതു സൃഷ്ടിയിൽ പുരുഷനു സഹായമായി പ്രകൃതിയിരിക്കുന്നു എന്നതും. തലയിൽ ചന്ദ്രക്കലയും ഗംഗയും ആനന്ദാവസ്ഥയെയും, കയ്യിൽ മാൻ, മനസ്സിനെയുടെ ചപലഭാവവും; വെണ്മഴു ശൂലം, അജ്ഞാനശത്രുത്വത്തെയും; പാമ്പു യോഗശക്തിയെയും; ഉടുക്ക

ശബ്ദപ്രമാണത്തെയും; അഗ്നി, ഭൂതസൃഷ്ടിയേയും ചിത്സ്വരൂപത്തെയും; ഋതം, സൃഷ്ടിപ്രളയങ്ങളുടെ തുടർച്ചയേയും; ഭസ്മം, ചിന്മയത്തെയും; രുദ്രാക്ഷ, രുദ്രജ്ഞാനസ്വരൂപത്തെയും മററും കാണിക്കുന്നതാണല്ലൊ. ഇതുപോലെ എല്ലാവിഗ്രഹങ്ങൾക്കും തത്വാർത്ഥമുണ്ട്.

[പാമ്പ് അനേകകാലം മണ്ണിനടിയിലടങ്ങിയിരുന്നുകളയുന്നതുകൊണ്ടാണ യോഗശക്തിക്കു മാതൃകഎന്നു പറയുന്നതു]

ബ്രഹ്മജ്ഞാനത്തിനു ശ്രുതിപ്രമാണമല്ലാതെ മററു പ്രമാണങ്ങൾ പ്രയോജനപ്പെടുന്നില്ല; എങ്ങിനെഎന്നാൽ:—

1. പ്രത്യക്ഷപ്രമാണം:—ബ്രഹ്മം ഇന്ദ്രിയങ്ങൾക്കു വിഷയമല്ലാത്തതുകൊണ്ടു ഈ പ്രമാണം ഉപകരിക്കുന്നില്ല. പ്രത്യക്ഷജ്ഞാനമെന്നതു നേത്രാദി ഇന്ദ്രിയങ്ങൾക്കു വിഷയമായ പദാർത്ഥങ്ങളുടെ ജ്ഞാനമാകുന്നു.

2. അനുമാനപ്രമാണം:—പുകയെകണ്ടു അഗ്നിയുണ്ടെന്നു നിശ്ചയിക്കുന്നു- ഇതു അനുമാനജ്ഞാനം; ബ്രഹ്മത്തിനു [illegible] യാതൊന്നുമില്ലാത്തതിനാൽ ഈ പ്രമാണം പോരാ.

3. ഉപമാനം:—ചെന്നായെ കണ്ടിട്ടില്ലാത്തഒരുവൻ മറെറാരാളോടു നായ്ക്കുട്ടിയെപ്പോലെയിരിക്കുമെന്നു കേട്ടിരുന്നു. പിന്നീടു അവൻ കാട്ടിൽ പോയി ചെന്നായെ കാണുന്നു; അതിന്റെ ലക്ഷണം കേൾപ്പിച്ചതു ഓർമ്മയിൽ വരുന്നു; ഉപമാന പ്രമാണത്താൽ നിശ്ചയിക്കുന്നു- എന്നാൽ ബ്രഹ്മം ലക്ഷണശൂന്യ[illegible] അതുപോലെ മറെറാരു

രു വസ്തുവുമില്ലാത്തതുമാകയാൽ ഉപമാനപ്രമാണവും ബ്രഹ്മജ്ഞാനത്തിന്ന മതിയാകുന്നില്ല·

4· അൎത്ഥാപത്തി:—പകൽ ഭോജനം ചെയ്യാത്തപുരുഷൻ തടിച്ചിരിക്കുന്നതുകണ്ട, ഇവൻ രാത്രി ഭക്ഷണം കഴിക്കുന്നു എന്നു ജ്ഞാനമുണ്ടാകുന്നു· ഇതു അൎത്ഥാപത്തിപ്രമാണം· ബ്രഹ്മത്തിന്ന ഗുണങ്ങളും കുറികളും മറവുമില്ലാത്തതിനാൽ ഈ പ്രമാണം കൊണ്ടും ബ്രഹ്മജ്ഞാനത്തിന്ന പ്രയോജനമില്ല.

5. അനുപലബ്ധി:—ഒരു പുസ്തകത്തെ കാണുമ്പോൾ ഇതു കുടമല്ലാ എന്നുള്ള ജ്ഞാനമുണ്ടാകുന്നു· പദാൎത്ഥങ്ങളുടെ അഭാവജ്ഞാനമാണ അനുപലബ്ധി· ഈ പ്രമാണവും ബ്രഹ്മജ്ഞാനത്തിന്നുതകുന്നില്ല·

6. ശബ്ദപ്രമാണം—കേട്ടറിയുന്നതു; വേദങ്ങൾ ഇങ്ങിനെയുള്ളവയാണ· ബ്രഹ്മജ്ഞാനത്തിന്ന അപൌരുഷെയമായ വേദംതന്നെകാരണം·

7. ഐതിഹ്യ പ്രമാണം(ഇന്നൊരു സ്ഥലത്തു പിശാചുണ്ടെന്നു പരമ്പരയായികേട്ടറിയുന്നപോലെ)—ശബ്ദപ്രമാണത്തിൽ ഉൾപ്പെടുന്നു. പ്രത്യേകമായി ഗണിക്കുന്നപക്ഷം ഇതും ബ്രഹ്മജ്ഞാനത്തിന്ന പ്രയോഗപ്പെടുന്നില്ലാ. പ്രത്യക്ഷലക്ഷ്യങ്ങൾ ഇല്ലാത്ത ബ്രഹ്മത്തെ പരമ്പരയായി ആരും കേട്ടറിയുന്നില്ല.

8. സംഭവം:—൧000 എന്നസംഖ്യയിൽ· പത്തഎന്നസംഖ്യ അടങ്ങീട്ടുണ്ടെന്നു അറിയുന്നതുപോലെയുള്ളവ· ബ്രഹ്മത്തിൽ നാനാത്വം (പലതു എന്നുള്ളതു) ഇല്ലാത്തതിനാൽ ഈ പ്രമാണവും ബ്രഹ്മജ്ഞാനകാരണമാകുന്നില്ല.

മൂ: ഫല്ഗുനംഗീതെ പരമിതല്ലെന്നുമോർത്തുമൂഢ-
രെല്ലാരൊടും കാതറിയാപേശിയും സ്വാപദി
തള്ളിപ്പുറപ്പെടുമഹംബുദ്ധികൊണ്ടു ബത
കൊല്ലുന്നു ചിലർ നാരായണായ നമഃ

അ: ഫല്ഗു=രക്ഷനം; പാറക്കൂട്ടം (ഭൂമി) ഏതറിയാപേശി—ഏതൊന്നുശഠ്യാപിടിച്ചു.

താ: ഈ കാണുന്ന ഭൂമിയും ദേഹവും മാത്രമേ സത്യമായിട്ടുള്ളു എന്നും വേറെ ഒന്നുമില്ലെന്നും, ഇവ സംബന്ധിച്ച കാൎയ്യങ്ങളെ രക്ഷിക്കുന്നതു തന്നെ പുരുഷാൎത്ഥമെന്നും വിചാരിച്ചു അഹംബുദ്ധി കൊണ്ടു ചിലർ പരഹിംസക്കായിതിരിയുന്നു- ആ വിധമുള്ളവർ കഷ്ടപ്പെടും,

മൂ: ദംഭായവന്വരമതിന്നുള്ളിൽനിന്നു ചില (ര—
കൊമ്പും തിളിൎത്തവധിയില്ലാത്തതായ് കനിക
അമ്പോടു ഭക്തിയിൽവാഴായ് വതിന്നു ഗതി
നിൻപാദഭക്തിഹരിനാരായണായ നമഃ

അ: ദംഭ്=കള്ളം- മോഹ; അവധിയില്ലാത്ത=അളവില്ലാത്ത

താ: അനേക ദംഭകൃതഫലങ്ങളോടും കാമക്രോധാദി കൊമ്പുകളോടു കൂടിയ അസത്യമാകുന്ന ഒരു വലിയ വൃക്ഷത്തിന്റെ അടുത്തു വസിക്കുന്നതിനിടവരാതെ നിന്നുള്ള പ്രാൎത്ഥന- ഈ ശരഭക്തികൊണ്ടു അസത്യം മോഹം മുതലായതു നശിക്കുന്നു.

മൂ: ധന്യോഹമെന്നുമതിമാന്യോഹമെന്നുമതി
പുണ്യങ്ങൾചെയ്തപുരുഷൻഞാനിതെന്നുമിതി
ഒന്നല്ലകാൺ ഹരേ കൊടുംകാട്ടമന്തിമയ
മൊന്നിച്ചുകൂടിയതു നാരായണായ നമഃ

അ: ധന്യോഹ=ഞാൻധന്യനാകുന്നു- ധന്യ

ൻ=നല്ലവൻ. ഭാഗ്യവാൻ- അതിമന്ദ്യോഹം=ഞാ ൻവളരെ മാനിക്കപ്പെട്ടവൻ- ഇതി=ഇപ്രകാരം; കൊടുംകാട്ടരന്തിമയം=വലിയകാട്ടിലെ ആനക്കൂട്ടം

താ: ഞാൻ സമ്പന്നൻ, പൂജ്യൻ അനേകം പുണ്യങ്ങളെചെയ്യുവൻ എന്നും മററുമുള്ള അഹംകാരവാസനകൾ കൂട്ടംകൂട്ടമായി വളരെ ബലത്തോടുകൂടി മൂഢജനങ്ങളിൽകടികൊണ്ടിരിക്കുന്നു

മൂ: നന്നായ് ഗതിക്കൊരുസഹസ്രാരധാരയിലി
തന്നീററിൽനിൻകരുണവന്മാരിപെയ്യുംപുനഃ
മന്നംമുള ച്ചുമുളഭക്തിക്കവാഴ്ത്തുവതു
നിന്നെകൃപാനിലയനാരായണായനമഃ

അ: ഗതിക്കു=മോക്ഷത്തിനു- സഹസ്രാരധാര=സഹസ്രാരമാകുന്ന ധാര- സഹസ്രാരം=ആയിരം ദളത്തോടുകൂടിയ ബ്രഹ്മരന്ധ്രം- ധാര=ഛിദ്രം ദ്വാരം; അല്ലെങ്കിൽ; സഹസ്രാരധാര=ചക്രത്തിൻെറ പ്രവാഹം- അന്നീററിൽ=ആ വെള്ളത്തിൽ- അതായതു ജനനമരണമാകുന്ന സമുദ്രത്തിൽ- കരുണവന്മാരി=കാരുണ്യമാകുന്ന വലിയമഴ കൃപാനിലയ=കൃപക്കു ഇരിപ്പിടമായവനെ- കൃപ=ദയ

താ: ഇതിൽ എഴുത്തച്ഛൻെറ സ്വാനുഭവത്തെ—അതായതു ചെറുപ്പത്തിൽതന്നെ ഈശ്വരാനുഗ്രഹമുണ്ടായതും പിന്നീടു അതു വർദ്ധിച്ചുവരികയും അതിനെപ്പററി കീർത്തിപ്പാൻ ഇടവരികയും ചെയ്തതിനേയും സൂചിപ്പിക്കുന്നു.

"എന്നിലുംമനക്കിനിയാനൊരുവനുളൻ" ഞാൻ സ്നേഹിക്കുന്നതിനെക്കാൾ എന്നെ സ്നേഹിക്കുന്നൊരുവൻ എന്നിലുണ്ട്- എന്നു ഒരു മഹാൻ പറഞ്ഞതുപോലെ ഭക്തിനാമൂർത്തിരൂപനായ ഭഗ

വാൻ വേണ്ട ഉപദേശങ്ങളും തന്നു നമ്മിൽതന്നെ കുടികൊണ്ടിരിക്കുന്നു

“ഉരുത്തെരിയാകാലത്തെയുറച്ചുകന്നതെന്നുള്ളമന്നി കരുതിരുത്തിഉവൻപുക, കരുണയിലാണ്ടുകൊണ്ടു...തിരുനിക്കംശിവപദത്തെ...കണ്ടേനെ”

മാണിക്കവാചകർ

മൂ: പലതുംപറഞ്ഞുപകൽ കളയുന്നനാവുതവ
തിരുനാമകീർത്തനമിതതിനായ് വരേണമിഹ
കലിയായകാലമിതിലതുകൊണ്ടുമോക്ഷഗതി
ക്കെളുതെന്നുകേൾപ്പുഹരിനാരായണായനമഃ

അ: അതുകൊണ്ടു=തിരുനാമകീർത്തനംകൊണ്ടു- ശേഷം സ്പഷ്ടം.

താ: കലിയുഗത്തു നാമകീർത്തനംകൊണ്ടു സൽഗതിക്കു എളുപ്പമാകുന്നെന്നും വെറുതെ കളയുന്ന സമയത്തെ ഈശ്വരവിചാരത്തിനായി ഉപയോഗിക്കണമെന്നും- “ധ്യാനമാംകൃതയുഗേ യജ്ഞമാംത്രേതായുഗേ അർച്ചനംദ്വാപരയിൽ കീർത്തനം കലിയിങ്കൽ” എന്നുള്ള ഭാഗവത വചനത്തെ അടിസ്ഥാനമാക്കി ചൊല്ലിയതാണു. പുണ്യങ്ങളും കലിയുഗത്തു പ്രവൃത്തിയിൽ കാണിക്കാതെ മനസ്സിൽ സ്മരിച്ചാലും ഫലപ്രദങ്ങളാണെന്നും പാപങ്ങളും പ്രവൃത്തിയിൽ കൊണ്ടുവന്നാലേ ഫലിക്കയൊള്ളു എന്നും അതിനാൽ കലിയുഗം സൽഗതിക്കു എളുപ്പമായ കാലമാണെന്നും ഒരു പക്ഷമുണ്ട്. കലിയുഗത്തു ജ്ഞാനശാസ്ത്രങ്ങളും എല്ലാവർക്കും സുലഭമായിട്ടും തീരുന്നില്ലയോ.

മൂ: ഫലമില്ലയാതെമവശമാക്കാലാജഗതി
മലമൂത്രമായതടിപലനാളിരുത്തിയുട-

നളവില്ലയാത്തൊരുവെളിവകമുദിപ്പതിനു
കളയാതെകാലമിഹ നാരായണായനമഃ

അ: ഫലമില്ലയാതെമമ വശമാക്കൊലാ=എന്നെ (എന്റെ ജന്മത്തെ) ഫലമില്ലാതെയാക്കരുതു- ജഗതി=ലോകത്തു- മലമൂത്രമായതടി=മലമൂത്രാദികളെകൊണ്ടു നിറഞ്ഞദേഹം- അളവില്ലയാത്ത വെളിവു=അളവററ ബോധം- അനുഭവജ്ഞാനം.

താ: ആത്മബോധമുണ്ടാകുന്ന ജന്മംകൊണ്ടെ ഫലമുള്ളു എന്നും ആ ബോധം സമ്പാദിക്കാൻ സദാ യത്നിക്കണമെന്നും.

മൂ: ബന്ധുക്കളൊത്തഗൃഹപുത്രാദിജന്മമതിൽ
വർദ്ധിച്ചുനിന്നലകിൽനിൻതത്വമോർക്കില്ലമി-
തന്ധനുകാട്ടിയൊരുകണ്ണാടിപോലഫലമ-
തെന്നാക്കിടൊല്ലഹരിനാരായണായനമഃ

അ: നിൻതത്വം=നിന്റെ സ്വഭാവം- സ്വരൂപം- അന്ധൻ=കുരുടൻ- ശേഷം സ്പഷ്ടം.

താ: അൎത്ഥപുത്ര ഗൃഹാദികളോടുകൂടി—ഗൃഹസ്ഥവൃത്തിയിലിരുന്നു കൊണ്ടു—ഈശ്വര തത്വം വിചാരിച്ചാല്ല, ഫലത്തിൽ വരാൻ സംഗതിയാക്കണമെന്നും കുരുടന്റെ മുമ്പിൽ കണ്ണാടിപോലെ അതു നിഷ്പ്രയോജനമാകുന്നതെന്നും പ്രാൎത്ഥിക്കുന്നു- ആത്മകാൎയ്യവും ദേഹകാൎയ്യങ്ങളും രണ്ടു പ്രത്യേകവിഷയങ്ങളാകയാൽ ദേഹകാൎയ്യങ്ങൾ ആത്മജ്ഞാനത്തിനു പ്രതിബന്ധമായി തീരുന്നില്ല- ചെവി ശബ്ദങ്ങളെ കേൾക്കുന്നതുകൊണ്ടു കണ്ണിനു രൂപങ്ങളെ ഗ്രഹിപ്പാൻ വഹിയാതെയില്ല- ശരീരവൃത്തികൾ എങ്ങിനെയിരുന്നാലും വേണ്ടതില്ല- മോക്ഷം മനോനിലയെ അതായത്തു

ബോധത്തെ ആശ്രയിച്ചിരിക്കുന്നു.

ശ്ലോ: ഭക്ഷിപ്പതിന്നു ഗ്രഹപോലെ പിടന്നുമവ-
മുള്ളോ കൃതാന്തനിഹ പിമ്പേ നടന്നു മമ
എത്തുന്നു ദർദ്ദുരമുരത്തൊടു പിമ്പെയൊരു
സർപ്പം കണക്കെ ഹരിനാരായണായ നമഃ

അ: കൃതാന്തൻ=കാലൻ; ദർദ്ദുരം=തവള- ഉരത്തോടെ- വേഗത്തോടെ- പിമ്പെ=പുറകിൽ.

താ: മനുഷ്യരുടെ ആയുസ്സ ഇന്നാൾപ്പോളം ഉടങ്ങുമെന്നു നിശ്ചയിക്കാൻ പാടില്ല- തവളയെ പിടിക്കാൻ സർപ്പം പുറകിൽ പായുന്നതുപോലെ ജന്തുക്കളുടെ പുറകിൽക്കൂടി കാലനും ഭക്ഷിക്കാൻ തയാറായി നടക്കുന്നു- അതുകൊണ്ടു ആത്മബോധത്തിനായി കാലവിളംബം ചെയ്യാതെ യത്നിക്കണമെന്നു.

"മൃത്യുവുംകൂടെ എന്നും പിരിയാതെ ചരിത്ര-
വും പാർത്തു പാർത്തുള്ളിലിരിക്കുന്നു".

ദുഷ്കർമ്മങ്ങൾക്കുമറവും മനോവികാരം മനസി ദൈവഭക്തിയുമാകുന്നു- പ്രപഞ്ചിക വലിയ ആപത്തുകൾ ഇതു വിചാരിക്കണമേ:

ശ്ലോ: മന്നിങ്കൽ വന്നിഹ പിറന്നന്നു തൊട്ടു പുന-
രെന്തോന്നു വാങ്മനസി ദേഹങ്ങൾ ചെയ്തതു
എന്തിന്നിവലില്ലാത്തതെല്ലാം ഹരിക്കു തിരു
സന്തോഷമായ് വരിക നാരായണായ നമഃ

അ: മന്നിങ്കൽ=ഭൂമിയിൽ- ശേഷം സ്പഷ്ടം.

താ: ഭൂമിയിൽ ജനിച്ചതു മുതൽ, വാക്ക, മനസ്സ, ദേഹം ഇവകൊണ്ടു കീഴ് ചെയ്തതും മേൽ ചെയ്യുന്നതും എല്ലാം ഈശ്വരപ്രീതിക്കായി കൊണ്ടു ഭവിക്കട്ടെ- കർമ്മഫലങ്ങളെ ഈശ്വരനിൽ അർപ്പിക്കണം എന്നു.

"യൽകരോഷി, യദശ്നാസി, യജ്ജുഹോഷി ദദാസിയത്, യത്തപസ്യസി കൌന്തേയ തൽകുരുഷ്വമദർപ്പണം".

ചെയ്യുന്നതും ആഹരിക്കുന്നതും, യജിക്കുന്നതും കൊടുക്കുന്നതും തപസ്സുചെയ്യുന്നതും എല്ലാ കർമ്മങ്ങളും എനിക്ക (ഈശ്വരന്നു) അർപ്പണമായി ചെയ്യണം—ഗീതാ.

ശ്ലോ: യാതൊന്നു കണ്ടതതു നാരായണപ്രതിമ
യാതൊന്നു കേട്ടതതു നാരായണശ്രുതികൾ
യാതൊന്നു ചെയ്തതതു നാരായണാർച്ചനകൾ
യാതൊന്നതോർക്കഹരി നാരായണായനമഃ

അ: നാരായണ പ്രതിമ=നാരായണ രൂപം- നാരായണ ശ്രുതികൾ=നാരായണ ശബ്ദങ്ങൾ- അർച്ചന=പൂജ.

താ: ലോകം മുഴുവനും ഈശ്വരമയം; ചിന്മയം; അതല്ലാതെ വേറെ യാതൊന്നുമില്ല- കാണുന്നതും കേൾക്കുന്നതും ചെയ്യുന്നതുമെല്ലാം നാരായണ (ബ്രഹ്മ) മയമായി കാണണമെന്നു.

"സർവ്വധർമ്മാൻപരിത്യജ്യ മാമേകംശരണംവ്രജ; അഹംത്വാംസർവ്വപാപേഭ്യോ മോക്ഷയിഷ്യാമിമാ ശുചഃ."

എല്ലാധർമ്മങ്ങളെയുംവിട്ട എന്നെ തന്നെ ശരണം പ്രാപിക്ക. ഞാൻ നിന്നെ സർവ്വപാപങ്ങളിൽനിന്നും രക്ഷിക്കാം- വ്യസനിക്കരുതു- എന്നു അർജ്ജുനനോട ഭഗവാൻ ശ്രീകൃഷ്ണൻ ഗീതയിൽ ഉപദേശിച്ചതുപോലെ, നമ്മുടെ സകല കർമ്മങ്ങളും ധർമ്മങ്ങളും ഈശ്വരമയമായി കാണുമ്പോൾ പുണ്യപാപങ്ങൾ എന്നു പറയപ്പെടുവ എവിടെപോകുമൊ എന്നായി ഇതിൽപരം ഒരു ഉപദേശമൊ,

ജ്ഞാനമാ ഇല്ലന്നു കൂടി ഭഗവാൻ ഉറപ്പിക്കുന്നു. പുണ്യപാപങ്ങളുടെ വകതിരിവു, സമുദായവഴക്കത്തിനും ധർമ്മത്തിനും ആവശ്യമാണെങ്കിലും, ചില നിസ്സാരകൃത്യങ്ങളെ (സ്വാഭാവികമായവ)കൂടെ പാപങ്ങളെന്നു വിചാരിച്ചു കഷ്ടപ്പെടുന്നവർ ഹിന്ദുക്കളുടെ ഇടയിൽ അധികമുണ്ടു്. ആയതു വിചാരക്കുറവിനാലും, പ്രധാനകാര്യങ്ങളെ വിട്ടുവച്ചു് അപ്രധാനങ്ങളെ വർണ്ണിക്കുന്ന മതഗ്രന്ഥങ്ങളുടെ പരിശീലനവും പരമ്പരയായുള്ള സംസർഗ്ഗവും കൊണ്ടു മാറമാകുന്നു. ഇതിന്റെ രഹസ്യം വാസിഷ്ഠത്തിൽ "ദേവപൂജോപാഖ്യാനത്തിൽ" വിളക്കിയിരിക്കുന്നു.

ശ്ലോ: രവികോടിതുല്യമൊരു ചക്രം കരത്തിലിഹ
ഫണിരാജനെപ്പൊഴുമിരിപ്പാൻ കിടപ്പതിനും
അണിയുന്നതൊക്കെ വനമാലാദി കൗസ്തുഭവു
മകമേ ഭവിപ്പതിനു നാരായണായ നമഃ

അ: രവികോടിതുല്യം=ഒരു കോടി സൂര്യനു സമം- അത്ര പ്രകാശമുള്ളതു; ഫണിരാജൻ=സർപ്പരാജൻ- അനന്തൻ. വനമാല=മഹാവിഷ്ണുവിന്റെ കഴുത്തിലണിയുന്ന ഒരു മാല- വനത്തിലെ പുഷ്പങ്ങളെക്കൊണ്ടുള്ള ഒരു മാല കൌസ്തുഭം=ശ്രേഷ്ഠമായ ഒരു രത്നം.

ത: ഭഗവാനെ സഗുണരൂപത്തിലും ധ്യാനിക്കാമെന്നു; ശംഖുചക്രഗദാപത്മങ്ങളുള്ള കൈകളോടുകൂടിയും, അനന്തന്റെ പുറത്തുകിടക്കുന്നതായും, വനമാല, കൌസ്തുഭം മുതലായതു അണിഞ്ഞിരിക്കുന്നതായും മറ്റും—

ഇവകൾക്കും താത്പര്യങ്ങൾ ഉണ്ടു്. ഭൂമിയെ താങ്ങുന്ന അനന്തൻ, ഗ്രഹങ്ങൾ തമ്മിലുള്ള ആകർഷ

ണശക്തിക്കം, ശംഖ്, നാദതത്വത്തിനും, ചക്രം, കാല ചക്രത്തിനും, ഗദ, ബുദ്ധിതത്വത്തിനും, ഠ ൃത്തം, ജന്തുക്കളുടെ ഹൃദയത്തിനും, (അല്ലെങ്കിൽ ഭ്രമിക്കും, ഇതുപോലെ മററുള്ളവയും ഓരോരോ ഗ്രു ങ്ങളായിരിക്കുന്നു. അത്ഥചിന്തനം കൂടാതെ മൂ ത്തികളെ ധ്യാനിച്ചാലും ചിത്തശുദ്ധിക്കും അതു വഴിസൽഗതിക്കും കാരണമാകുന്നു. സഗുണ (മൂ ത്തി) ധ്യാനം കൂടാതെ നിഗ്ഗുണബ്രഹ്മധ്യാനം സി ദ്ധിക്കാൻ എളുപ്പമില്ല.

മൂ: ലക്ഷ്മംപ്രകാരമൊടുസൃഷ്ടിപ്പതിനാമതു
രക്ഷിപ്പതിനുമതുശിക്ഷിപ്പതിന്നുമിഹ
വിക്ഷേപപാവരണമീരണ്ടുശക്തികളു-
തിക്കുന്നാദിച്ചവകൾ നാരായണായനമഃ

അ: വിക്ഷേപം, ആവരണം ഇവകളെ മുമ്പു "അക്കാനലാദി" എന്നുള്ള കീത്തനത്തിൽ വിവ രിച്ചിട്ടുണ്ട്.

താ: ലോകങ്ങളുടെ സൃഷ്ടി, പാലന, നാശ ങ്ങൾക്കുവേണ്ടി ബ്രഹ്മത്തിൽനിന്നും വിക്ഷേപം എന്നും ആവരണമെന്നും രണ്ടു മായാശക്തികൾ ഉണ്ടായി എന്നു.

മൂ: വദനംനമുക്കുശിഖിവസനങ്ങൾസന്ധ്യകളു
മുദരംനമുക്കുദധിയുലകേഴരണ്ടുമിഹ
ഭവനംനമുക്കുശിവനേത്രങ്ങൾരാത്രിപക
ലകമെഭവിപ്പതിന്നുനാരായണായനമഃ

അ: വദനം=മുഖം- വായ്- ശിഖി=അഗ്നി വസനങ്ങൾ=വസ്ത്രങ്ങൾ- സന്ധ്യകൾ=വയ്യുന്നേ രം കാലത്തു മുതലായവ- ഉദരം=വയറ- ഉദധി= സമുദ്രം; ഉലകേഴരണ്ടു=പതിന്നാലു ലോകങ്ങൾ- അകമെഭവിപ്പതിനു=ഉള്ളിൽവിചാരിക്കുന്നതിനു.

താ: ഇതിൽ വിരാൾപുരുഷസ്വരൂപത്തെ വൎണ്ണിക്കുന്നു- നമ്മിലുള്ള തത്വങ്ങളെല്ലാം സഗുണസ്വരൂപനായ ഈശ്വരനിലുമുണ്ട് അദ്ദേഹത്തിന്റെ മുഖം അഗ്നിയും, വസ്ത്രങ്ങൾ കാലസന്ധികളും, ഉദരം സമുദ്രവും, നേത്രങ്ങൾ രാത്രിയും പകലും (അല്ലെങ്കിൽ സൂൎയ്യചന്ദ്രന്മാരും), ഭവനം, പതിനാലു ലോകങ്ങളും ഇങ്ങനെ മറ്റുള്ളവയാകുന്നു അദ്ധ്യാത്മരാമായണത്തിൽ കബന്ധഗതി എന്നഭാഗത്തു "ത്വംഗനാംവിരാൾപുരുഷപുംഗനായിയഭഗവാൻ" എന്നുതുടങ്ങി "നിന്തിരുവടിയൊഴിഞ്ഞില്ലൊകിഞ്ചനവസ്തു." എന്നതുവരെ ഇതിനെ വൎണ്ണിച്ചു പറഞ്ഞിരിക്കുന്നു. നമ്മുടെ തത്വങ്ങളും ധൎമ്മങ്ങളും വിരാൾപുരുഷതത്വങ്ങളിൽ കാണുമ്പോൾ "യാതൊന്നുകണ്ടതതുനാരായണപ്രതിമ"- എന്ന കീൎത്തനത്തിൽ സൂചിപ്പിച്ച കാൎയ്യം അനുഭവപ്പെടുന്നു.

ശ്ലോ: ശക്തിക്കുതക്കവഴിയിതുഭജിപ്പവനു
ഭക്ത്യാവിദേഹദൃഢവിശ്വാസമോടുമിത
ഭക്ത്യാകടന്നുതവരൂപത്തിൽചേൎന്നിടുവതിന-
യക്കുന്നതെന്തുഹരിനാരായണായനമഃ

അ: ഇതു=ഇപ്രകാരം. വിദേഹദൃഢവിശ്വാസമോടു=ആത്മാവിൽ (മോക്ഷത്തിൽ) ഉറച്ചവിശ്വാസത്തോടുകൂടി.

താ: ശക്തിക്കുതക്കവണ്ണം ദൃഢമായ ശ്രദ്ധാഭക്തികളോടുകൂടി ഭജിക്കുന്ന എന്നെ ഭഗവൽസ്വരൂപത്തിൽ ചേൎക്കുന്നതിനു താമസമെന്തിന്നു.

സത്താമാത്രക്കോടിയിൽ ബുദ്ധി ഒരു ക്ഷണമെങ്കിലും നിന്നാൽ ആ ക്ഷണത്തിൽതന്നെ മോക്ഷപദം സിദ്ധിക്കുന്നു. സത്താമാത്രത്തിൽ ബു

മഹിമവത്തിലാണ് സ്വയം താമസിച്ചു ലോകവ്യ വഹാരങ്ങളും- മിശ്രപത്തിൽ ഭാവനചെന്നാൽ കറെക്കൂടി താമസിച്ചു സൽഗതിയിട്ടുണ്ടു. ഇങ്ങിനെ വാസിഷ്ഠത്തിൽ ചില അനുഭവ ലക്ഷണങ്ങളെ കുറിച്ചിരിക്കുന്നു.

മൂ: ഷഡ്വൈരികൾക്കവിടെയാട്ടത്തിനാക്കരുതു
ചിത്താംബുജം തവ ഹരി സന്ധ്യാരംഗമതിൽ
തത്രാപി നിത്യമൊരിക്കലിരുന്നരുൾക
ചിത്താംബുജമമ നാരായണായ നമഃ

അ: ഷഡ്വൈരികൾക്ക = ആറു ശത്രുക്കൾക്ക- കാമക്രോധാദികൾക്ക്- ചിത്താംബുജം = മനസ്സാകുന്ന താമരയിൽ- തവ = നിന്റെ- ഹരിയെന്നുള്ള വാഗ്വ്യാപൂരണത്തിനു ചേർത്തു- സന്ധ്യാരംഗം = അഭിനയസ്ഥാനം; വാസയോഗ്യമായ കളിസ്ഥലം- തത്രാപി = അവിടെയും- ആ ചിത്താംബുജത്തിൽ.

താ: മനസ്സു കാമക്രോധാദികൾക്ക വശപ്പെട്ട ദോഷകരമെന്നും ആയത്തു നിത്യം ഈശ്വരാവാസയോഗ്യമായിത്തീരണമെന്നും ഉള്ള പ്രാർത്ഥന.

മൂ: സത്യം വദാമി മമ ഭൃത്യാദിവർഗ്ഗമതു
മർത്ഥം കളത്രഗൃഹപുത്രാദിജാലമതു
മൊക്കെത്തവാർപ്പണമതാക്കീട്ടൊന്നുമിഹ
തൃക്കാൽക്കൽ വീണു ഹരിനാരായണായ നമഃ

അ: വദാമി = പറയുന്നു- വർഗ്ഗം = കൂട്ടം- അർത്ഥം = ധനം- കളത്രം = ഭാര്യ- ജാലം = കൂട്ടം- തവാർപ്പണം = നിന്റെ അർപ്പണം, നിന്നിൽ ഭരമേല്പിച്ചിട്ടു.

താ: അർത്ഥപുത്രാദി സകലതും ഈശ്വരങ്കൽ അർപ്പണം ചെയ്തു അദ്ദേഹത്തെ തന്നെ ശരണം പ്രാപിച്ചു എന്നു.

മൂ. ഹരനും വിരിഞ്ചനുമിതരാധിനായകനു-
മറിയുന്നതല്ലതവമറിമായതന്മഹിമ
അറിവായ് മുതൽക്കരളിലൊരുപോലെ നി-
ന്നരുളും
പരജീവനിൽ തെളികനാരായണായ നമഃ

അ: ഹരൻ=ശിവൻ. വിരിഞ്ചൻ=ബ്രഹ്മാവു. അമരാധിനായകൻ=മഹാവിഷ്ണു. ദേവന്മാൎക്കു നായകൻ. അറിവായി മുതൽക്കരളിലൊരുപോലെ നിന്നരുളും=ബോധസ്വരൂപമായി എല്ലാ ഹൃദയങ്ങളിലും നിറഞ്ഞിരിക്കുന്ന. മുതൽക്കരളു=ഹൃദയം; അല്ലെങ്കിൽ മൂലതത്വമായ പ്രാണൻ. അതിൽ അറിവു രൂപമായിരിക്കുന്നവൻ. [മതിക്കരളിൽ എന്നും ചില ഗ്രന്ഥങ്ങളിൽ കാണുന്നു]. പരജീവൻ=പരമാത്മാവു. തെളിക=സ്വാനുഭവമാക.

താ: ബ്രഹ്മാവു മുതലായ ത്രിമൂൎത്തികളും കാലചക്രത്തിലുൾപ്പെട്ടവരായതു കൊണ്ടു കാലാതീതനായ ഭഗവാന്റെ മായാവൈഭവങ്ങളെ അറിവാൻ ശക്തരാകുന്നില്ല. ഇന്ദ്രിയാദികളിൽ വെളിപ്പെടുന്ന അറിവു ഒരു മാതിരി പുണ്ണുകെട്ടിയ അറിവാണ്. അതിന്നു ആധാരമായി കേവലം അറിവുരൂപമായ പരമാത്മാവു അനുഭവപ്പെടണമെന്നു [ഇന്ദ്രിയങ്ങൾ മൂലം ഉണ്ടാകുന്ന, അതായതു ജഡസംബന്ധമായ അറിവിന്നു ചിത്ഫലം എന്നു പറയുന്നു. സുഷുപ്തി, സമാധി മുതലായ അവസ്ഥകളിൽ ചിത്ത്, സാമാന്യമാകുന്നു].

മൂ: ഉതകുമുലകത്തിലകാരത്തിനപ്പരിചു
തവംനിനക്കിലൊരുദിവ്യത്വമുണ്ടുതവ
കൗതുകമൊടൊന്നണിവിളക്കെന്നപോലെഹൃ-
ദിക്കുന്ന നാഥ ഹരിനാരായണായ നമഃ (ദി

അ: ളത്വംകലന്നിതുലകാരത്തിനു=ല എന്ന ശബ്ദം ള, എന്നതായിതീന്നു- അപ്പറിചു=അതു പോലെ- തത്വംനിനക്കില്ലാത്ത ദിവ്യത്വമുണ്ടത വ=നിൻെറ തത്വം വിചാരിച്ചാൽ ഒരു * അനിർവ്വചനീയമാഹാത്മ്യമുണ്ട്. തത്വ=പ്രാണൻ മുതലായതത്വങ്ങളും; അല്ലങ്കിൽ, തവതത്വം=നിൻെറ പരമാത്മസ്വരൂപം- കത്തുന്ന=എരിയുന്ന- പൊന്മണിവിളക്ക-പ്രകാശരൂപമായദീപം- ഹൃദി=ഉള്ളിൽ- ഹൃദയാകാശത്തിൽ.

താ: ല എന്ന ശബ്ദം ള എന്നതായതുപോലെ, നിൻെറ തത്വങ്ങളും, ആലോചിച്ചാൽ നിൻെറ വടിവായിട്ടുതന്നെ കാണപ്പെടും- ജന്തുക്കളുടെഹൃദയത്തിൽ ചിദ്രൂപനായി വിളങ്ങുന്നതു ഭഗവാൻതന്നെ. പൊന്മണി എന്ന വിശേഷണം കൊണ്ടു കേവലം അഗ്നിപ്രകാശം പോലെയല്ലെന്നു സൂചിപ്പിക്കുന്നു.

"എപ്പൊരുളും എത്തൻ മെയ്ത്തായിനും
അപ്പൊരുൺമെയ്പൊരുളുംകാൺപതറിവു".

ഏതു വസ്തു ഏതു തന്മയിലുള്ളതായാലും ആ വസ്തുവിൻെറ സത്യഭാവത്തെ കാണുന്നതു അറിവു.

മൂ: ക്ഷരിയാതെയൊരക്ഷരമതിനുന്നുദിച്ചതിതു
ലിപിയേഴമക്ഷരമിതെന്നങ്ങുരപ്പജനം
അറിയാവതല്ലതവപരമാക്ഷരസ്യപൊരുളും
അറിയായ്മായ്‌രിനാരായണായനമഃ

താ: ക്ഷരിയാതെയൊരക്ഷരമതിങ്കന്നു = വിരോൻമുഖമായ അക്ഷരത്തിൽനിന്നു- അകാരം= അവ്യക്തം- നാദബ്രഹ്മം- ലിപിഏഴ=ഏഴ എഴുത്തുകൾ- അ, ഇ, ഉ, ഋ, ഌ, എ, ഒ, ഇങ്ങിനെ

* വാക്കുകളൽവെളിപ്പെടുത്താൻ പാടില്ലാത്ത

ഏഴ സ്വരങ്ങൾ; അല്ലങ്കിൽ, അ, ക, ച, ട, ത, പ, യ, ഇങ്ങിനെ ഏഴ അക്ഷരങ്ങൾ; അല്ലങ്കിൽ സ തുടങ്ങി, നി- വരെ ഏഴ ശബ്ദങ്ങൾ- തവ= നിന്റെ- പരമാക്ഷരസ്യ പൊരുൾ=ദിവ്യശബ്ദമായ പ്രണവത്തിന്റെ അൎത്ഥം- അറിയാത്തമൂഢരികൾ= അറിയാനിടവരണം.

ഈ കീൎത്തന താല്പൎയ്യം ആദ്യ കീൎത്തനത്തിന്റെ വ്യാഖ്യാനത്തിൽ അടങ്ങിയിരിക്കുന്നു. "ആവൃത്തിരസകൃദുപദേശാൽ" എന്നുള്ള പ്രമാണമനുസരിച്ചു പ്രണവത്തെപ്പറ്റി വീണ്ടും വീണ്ടും പറയുന്നു. (കൂടക്കൂടെപറഞ്ഞുബോധിപ്പിക്കുന്നതിനു)

മൂ: കരുണാപയോധി മമ ഗുരുനാഥ നിസ്തുതിയെ
വിനവോടുപാൎത്തരുളിവഴിപോലെതീൎത്തരുൾക
ദുരിതാബ്ധിതന്നടുവിൽ വീഴുന്നവൎക്കുപര-
മൊരുപോതമായ്‌ വരികനാരായണായനമഃ

അ; കരുണാപയോധി=കരുണയാകുന്നസമുദ്രം- അളവറ്റദയാവാൻ; മമ=എന്റെ- ദുരിതാബ്ധിതന്നടുവിൽ=ദുഃഖസമുദ്രത്തിന്റെ മദ്ധ്യേ. ജനനമരണപ്രവാഹമാകുന്ന സമുദ്രത്തിൽ- പരം= ശ്രേഷ്ഠം- പോതം=തോണി.

താ: കാരുണ്യമൂൎത്തിയായ ഗുരു (എഴുത്തച്ഛന്റെ) ഈ കീൎത്തനത്തിലെ കുറ്റങ്ങൾ തീൎത്തു അനുഗ്രഹിക്കണമെന്നും ജനന മരണ രൂപമായ ദുഃഖസമുദ്രത്തിൽ മുങ്ങുന്നതിനു ഉത്തമ തോണിയായി തീരണമെന്നും പ്രാൎത്ഥിക്കുന്നു. ഈ കീൎത്തനം ദുഃഖനിവൃത്തിക്കും ആനന്ദ പ്രാപ്തിക്കും ഉപകരിക്കുമാറാകുന്നു.

ശ്ലോ: മദമത്സരാദികൾമനസ്സിൽതൊടാതെദിന-
മിതുകൊണ്ടുവാഴ്ത്തുകനമുക്കുംഗതിക്കുവഴി
ഇതുകേൾക്കതാൻഇതൊരുമൊഴിതാൻപഠിപ്പു
വനും
പതിയാഭവാംബുധിയിൽനാരായണായനമഃ

അ: ദിനം=എന്നും. ഇതുകൊണ്ടുവാഴ്ത്തുക= ഈ കീർത്തനംചൊല്ലിസ്തുതിക്ക. നമുക്കും=കീർത്തനകർത്താവിനും. പതിയാഭവാംബുധിയിൽ=സംസാര (ജന്മമരണ) സമുദ്രത്തിൽ വീഴുകയില്ല.

താ: ഫലശ്രുതി ചൊല്ലുന്നു. മദമത്സരാദികൾകൂടാതെ എന്നും ഈ കീർത്തനം ചൊല്ലുന്നവർക്കും കേൾക്കുന്നവർക്കും സൽഗതി ലഭിക്കും. നാരായണായനമഃ,

"വേദശാസ്ത്രങ്ങൾക്കധികാരിയതല്ലെന്നോർത്തു,
ചേതസിസർവ്വംക്ഷമിച്ചീടുവിൻകൃപയാലെ".

ശുഭം.

ആദികേശവാർപ്പണമസ്തു.

———o———

വിനെതന്നെ- തന്മ്യൈ=അവനായികൊണ്ടു. അദ്വയം=രണ്ടില്ലാത്ത-. ശ്രീഗുരുമൂത്തയെ=ശ്രീഗുരുമൂത്തിസ്ഥായി കൊണ്ടു; മൂത്തി=സ്വരൂപം അവതാരം; നമഃ=നമസ്കാരം- മനൊരൂപമായവനാകം ധ്യാനം- ഇദം=ഈ- ഇതു; ശ്രീ ദക്ഷിണാമൂത്തയെ=ശ്രീ ദക്ഷിണാമൂത്തിസ്ഥായി കൊണ്ടു; ദക്ഷിണാമൂത്തി- സനകാദികൾക്ക ജ്ഞാനോപദേശം ചെയ്വാനായി വടവൃക്ഷത്തിന്റെ ചുവട്ടിൽ എഴുന്നരുളിയിരിക്കുന്ന പരമശിവൻ- ദക്ഷിണദിക്കു (തെക്കു) നൊക്കിയിരിക്കുന്നതുകൊണ്ടും അൻപത്രുപമായതിനാലും ദക്ഷിണാമൂത്തി എന്ന നാമധേയം

താല്പ: സ്വപ്നപദാത്ഥങ്ങൾ നമ്മുടെ ഉള്ളിലെ പ്രതിബിംബങ്ങളാണെങ്കിലും വെളിയിൽ ഉണ്ടായതു പോലെ തോന്നിക്കുന്നു- അതുപോലെ സകലപ്രപഞ്ചജാലങ്ങളും ആത്മാവിൽപ്രതിബിംബിച്ചവയായിരിക്കെ അനിവ്വചനീയമായാശക്തി ഹേതുവാൽ, പ്രത്യേകം വെളിയിലുണ്ടായതുകളെപ്പോലെ കാണപ്പെടുന്നു. എന്നാൽ ആത്മജ്ഞാനകാലത്തു എല്ലാം ഒന്നായിട്ടറിയുന്ന ആത്മാവിനെ അറിയുമ്പോൾ എല്ലാം അറിയുന്നു- ഈവിധമുള്ള യഥാത്ഥജ്ഞാനത്തിനു കാരണമായ അനുഗ്രഹശക്തിയെ- സാക്ഷാൽ പരമശിവനെ വന്ദനങ്ങുന്നു- അനന്യമായി ധ്യാനിക്കുന്നു. പ്രപഞ്ചം ജീവബോധത്തെ ആശ്രയിച്ചു നിൽക്കുന്നു എന്നുള്ളതിനു "ദൃഷ്ടിസൃഷ്ടിവാദം" എന്നു പേരുണ്ടു- ഇതിലെക്കു ദൃഷ്ടാന്തമായി സ്വപ്നം, മോഹാലസ്യം മുതലായവയെ പറയുന്നു- ജീവബോധം മറയുമ്പോൾ, ആ ജീവനെ സംബന്ധിച്ച പ്രപഞ്ചവും നശിക്കുന്നു എന്നാണു ഇതിന്റെ സിദ്ധാന്തം ഈ

വാദം ഏകദേശമായി വേദാന്തമതത്തിൽ ഉൾ
പ്പെട്ടതുമാണ.

വ. മൂ ബീജസ്യാന്തരിവാംകുരൊജഗദിദംപ്രാങ്നി
വികല്പംപുനർ
മായാകല്പിതദേശകാലകലനാ വൈചിത്ര്യ
ചിത്രീകൃതം
മായാവീവ, വിജൃംഭയത്യപിമഹായോഗീവ,
യഃ സ്വേച്ഛയാ
തസ്മൈശ്രീഗുരുമൂർത്തയെനമഇദം ശ്രീദക്ഷി
ണാമൂർത്തയെ

അ: ജഗദിദം=ഈ ലോകം, ബീജസ്യാന്തരി
വാംകുരൊ=വിത്തിന്റെ ഉള്ളിൽ മുളഎന്നപോ
ലെ. പ്രാങ്നിർവികല്പം=മുമ്പ അവ്യക്തമായി അട
ങ്ങിയിരുന്നു- പുനർ=പിന്നെ- മായാകല്പിതദേശ
കാലകലനാ വൈചിത്ര്യചിത്രീകൃതം=മായയാൽ
കല്പിതമായ, ദേശം, കാലം, നാമം, രൂപം ഇത്യാ
ദി വിചിത്രശക്തികൾ നിമിത്തംനാനാവിധമാക്കി
ചെയ്യപ്പെട്ട. യഃ=യാതൊരുത്തൻ യാതൊരുവസ്തു.
മായാവി ഇവ=ഇന്ദ്രജാലക്കാരനെപ്പോലെ- മഹാ
യോഗീഇവ=മഹായോഗിയെപ്പോലെ. സിദ്ധിക
ൾ സ്വാധീനമുള്ളയോഗിയെപ്പോലെ- വിജൃംഭയ
തി=പ്രകടിപ്പിക്കുന്നു. ചേഷ്ടിപ്പിക്കുന്നു- ആയിരിക്കു
ന്നു; സ്വേച്ഛയാ=തന്റെ ഇച്ഛഹേതുവായി- ശേ
ഷംമുൻഗീതംപോലെ.

താ: സൃഷ്ടിക്കുമുമ്പ പ്രപഞ്ചം, വിത്തിൽ മുള
എന്നപോലെ, അവ്യക്തരൂപമായി ഈശ്വര ശ
ക്തിയിലടങ്ങിയിരുന്നു- പിന്നീട, മായാകല്പിതങ്ങ
ളായ ദേശം, കാലം, നാമം, രൂപം, ഇത്യാദികളാ
ൽ അനേകാകാരവസ്തുക്കൾ പ്രപഞ്ചാകാരമായി

വെളിപ്പെട്ടു. ഇന്ദ്രജാലക്കാരൻ, അല്ലെങ്കിൽ സിദ്ധയോഗീശ്വരൻ, ഇവരെപ്പോലെ, ഈശ്വരൻതന്നിൽതന്നെ പ്രപഞ്ചചിത്രത്തെ വരച്ചു വെളിപ്പെടുത്തുകയും ചിലപ്പോൾ മറയ്ക്കുകയും ചെയ്യുന്നു. ഇന്നപ്രകാരം ഈവിധം നടത്തുന്നു എന്നു അറിയാൻ പാടില്ലാത്തതുകൊണ്ടു, മായാകല്പിതദേശ, കാലകലനാ എന്നും മററും കാണിച്ചിരിക്കുന്നു. ഇങ്ങിനെയുള്ള പരാശക്തിരൂപമായ ദക്ഷിണാമൂർത്തിസ്വാമിക്കൊണ്ടു നമസ്കാരം.

മൂ. ശ്ലോ: യസ്യൈവസ്ഫുരണംസദാത്മകമസത്ക
—ല്പാർത്ഥകംഭാസതേ
സാക്ഷാൽ തത്വമസീതി, വേദ വചസാ
—യോബോധയത്യാശ്രിതാൻ
യത്സാക്ഷാൽകരണാൽഭവേന്നപുനരാ
—വൃത്തിർഭവാംഭോനിധൌ
തസ്മൈ ശ്രീഗുരുമൂർത്തയെ നമ ഇദംശ്രീദ
—ക്ഷിണാമൂർത്തയെ.

അ: സദാത്മകം=സത്താരൂപമായ- ഉണ്ടു എന്നുള്ളതായ- പരമാത്മത്തിൽ ഉള്ളതായ; യസ്യൈവസ്ഫുരണം=യാതൊരുവസ്തുവിന്റെ പ്രകടിപ്പു; അസത്കല്പാർത്ഥകംഭാസതേ=ഇല്ലാത്തതും കല്പിതവുമായവയെ, പ്രകാശിപ്പിക്കുന്നു- കല്പിതപദാർത്ഥങ്ങളായി ശോഭിക്കുന്നു; യോ=യാതൊരുത്തൻ സാക്ഷാൽ=യഥാർത്ഥമായ- അനുഭവപരമായി-തത്വമസീതിവേദവചസാ=തത്വമസിഎന്നുള്ള വേദവാക്കുകൊണ്ടു- ആശ്രിതാൻ=ആശ്രയിച്ചവരെ ശ്രദ്ധാഭക്തിയുക്തന്മാരെ- ബോധയതി=ബോധിപ്പിക്കുന്നു- യത്സാക്ഷാൽകരണാൽ=യാതൊന്നിന്റെ സാക്ഷാൽക്കരണംഹേതുവാൽ- ഭവാംഭോ

നിധൌ=സംസാരസമുദ്രത്തിൽ പുനരാവൃത്തി= വീണ്ടുംവീണ്ടുംജനനം- നഭവതി=ഭവിക്കയില്ല.

തത്= കല്പിതപദാൎത്ഥങ്ങൾ, അതായതു മിത്ഥ്യാരൂപമായപ്രപഞ്ചം, സച്ചിദാനന്ദരൂപമായബ്രഹ്മത്തിന്റെ സ്വരൂപമാകുന്നു- എന്നതെങ്ങിനെയുണ്ട് എന്നു പറയുന്നാകിൽ അതു ബ്രഹ്മമാണ്. പ്രപഞ്ചപദാൎത്ഥങ്ങളുടെ നാമരൂപാദികളെ നീക്കി, ഉണ്ട്, ഇരിക്കുന്നു, എന്ന ഭാവംമാത്രം എടുക്കുന്നതായാൽ അവകളും ബ്രഹ്മരൂപമാകുന്നു- വേദങ്ങൾ തത്വമസിഎന്നുള്ള, ഉപദേശവാക്യം കൊണ്ടു ശ്രദ്ധയുള്ളവൎക്ക പരമാൎത്ഥബോധം കൊടുക്കുന്നു: ഇതിലേക്കു ഗുരുമുഖാന്തരം ആ ബ്രഹ്മം തന്നെ. ഈശ്വരാനുഗ്രഹംതന്നെ- ബ്രഹ്മസാക്ഷാൽകാരമുണ്ടായാൽ പിന്നെ ജനനമരണപ്രവാഹരൂപമായ ദുഃഖത്തിൽ വീഴുകയില്ല- ഈ ബ്രഹ്മം തന്നെ ശ്രീദക്ഷിണാമൂൎത്തിയും.

തത്വമസി,

തത്, ത്വം, അസി. ഇങ്ങിനെ മൂന്നുപദങ്ങൾ ഇതിൽ അടങ്ങിയിരിക്കുന്നു- തത്=അതു. ത്വം=നീ. അസി=ആകുന്നു. തത്, ത്വം-ഇവയ്ക്കു വാച്യാൎത്ഥങ്ങളും ലക്ഷ്യാൎത്ഥങ്ങളുമുണ്ട്. വാച്യാൎത്ഥമെന്നതു ആ വാക്കിന്റെ സ്വഭാവമായുള്ള അൎത്ഥം- ലക്ഷ്യാൎത്ഥമെന്നതു സൂക്ഷ്മാൎത്ഥം, ലക്ഷണാവൃത്തികൊണ്ടുകിട്ടുന്നഅൎത്ഥം. തത് പദത്തിന്റെവാച്യാൎത്ഥം സൃഷ്ടിമുതലായതിനു കാരണമായിരിക്കുന്ന ഈശ്വരൻ- ത്വംപദത്തിന്റെ വാച്യാൎത്ഥം ഇന്ദ്രിയാദികൾക്കു അധിഷ്ഠാനമായികൎമ്മഭോക്താവായ ജീവൻ- തത് പദത്തിന്റെ ലക്ഷ്യാൎത്ഥം ബ്രഹ്മം. ത്വം പദത്തിന്റെ ലക്ഷ്യാൎത്ഥം ജീവസാക്ഷി- കൂടസ്ഥ

ൻ- വാച്യാൎത്ഥങ്ങളെ വെച്ചുനോക്കുമ്പോൾ ഈശ്വ രനും ജീവനും തമ്മിൽ ഉപാധി, ദേശം, ജ്ഞാനം, ശക്തി, ഇവകളാൽ എല്ലായ്പോഴും ഭേദംതന്നെ എന്നാൽ ലക്ഷ്യാൎത്ഥത്തെമാത്രം എടുക്കുമ്പോൾ ജീവസാക്ഷിയും ബ്രഹ്മവും ഒന്നാകുന്നു- സത്താമാത്രരൂപമായ ജീവസാക്ഷിക്കു അന്യമായി ജീവൻ ഇല്ലല്ലൊ. അസിപദം ഐക്യത്തെ ബോധിപ്പിക്കുന്നു- ഈവിധം ഐക്യജ്ഞാനമുണ്ടാകുമ്പോൾ കൃതകൃത്യത്വം ഭവിക്കുന്നു.

ശ്ലോ. ൭: നാനാച്ഛിദ്ര ഘടോദര സ്ഥിതമഹാദീപപ്ര
—ഭാഭാസ്വരം,
ജ്ഞാനം യസ്യ തു ചക്ഷുരാദികരണദ്വാരാ
—ദ്ബഹിഃസ്പന്ദതേ
ജാനാമീതി തമേവ ഭാന്തമനുഭാത്യേതൽസ
—മസ്തം ജഗൽ
തസ്മൈ ശ്രീഗുരുമൂൎത്തയെ നമ ഇദം ശ്രീദ
—ക്ഷിണാമൂൎത്തയെ

അ:- നാനാ .....ഭാസ്വരം=പലദ്വാരങ്ങളുള്ള കുടത്തിൽ വെച്ചിട്ടുള്ള ഏറ്റവും പ്രകാശമാനമായ ദീപത്തിനു തുല്യമായി ശോഭിക്കുന്നതു. യസ്യതുജ്ഞാനം=യാതൊരുത്തന്റെ ജ്ഞാനസ്വഭാവം- ചക്ഷുരാദി...സ്പന്ദതെ=കണ്ണു മുതലായ ഇന്ദ്രിയങ്ങൾ വഴിവെളിയിൽ ഒഴുകുന്നു: ജാനാമീതി=ഞാൻ അറിയുന്നു എന്നിപ്രകാരം: തമേവഭാന്തമനുഭാതി=വിളങ്ങുന്നതായ അവനെ- ആ വസ്തുവിനെ ആസ്പദമാക്കി വിളങ്ങുന്നു- അവൻനിമിത്തം പ്രകാശിക്കുന്നു;ഏതൽസമസ്തംജഗൽ=ഈ പ്രപഞ്ചമെല്ലാം

താ: നമ്മുടെ ശരീരത്തെ ഇന്ദ്രിയങ്ങളാകുന്ന ദ്വാരങ്ങളോടുചേൎന്നതും ഉള്ളിൽ ദീപംവെച്ചിട്ടുള്ളതുമാ

മുളവർ- മായാശക്തിവിലാസ..സംഹാരിണം മായാശക്തിവിലാസത്താൽ ഉണ്ടായിരിക്കുന്ന വലുതായഭ്രമത്തെ നശിപ്പിക്കുന്നവനും.

താ: മൂഢന്മാർ ചിലർ ദേഹമാണ ആത്മാവു (ഞാൻ) എന്നുവിചാരിക്കുന്നു- ചിലർ ഇന്ദ്രിയങ്ങളാണ ആത്മാവു എന്നുവിചാരിക്കുന്നു ചിലർ ബുദ്ധിയാണ അല്ലെങ്കിൽ ശൂന്യമാണ ഇങ്ങിനെ ഓരോവിധം വാദിക്കുന്നു- എന്നാൽ യഥാർത്ഥമായ ആത്മജ്ഞാനം ഈശ്വരാനുഗ്രഹം മാത്രംകൊണ്ടെ കിട്ടുകയൊള്ളു. അങ്ങിനെയുള്ള അനുഗ്രഹശക്തിരൂപമായ ശ്രീദക്ഷിണാമൂർത്തിയെ ധ്യാനിക്കുന്നു.

ശ്ലൊ. ൭: രാഹുഗ്രസ്തദിവാകരേന്ദുസദൃശൊ മായാസ
—മാഛാദനാൽ
സന്മാത്രഃകരണൊപസംഹരണതൊയൊ
—ഭൂൽസുഷുപ്തഃപുമാൻ
പ്രാഗസ്വാപ്സമിതിപ്രബൊധസമയെ
—യഃപ്രത്യഭിജ്ഞായതെ.
തസ്മൈശ്രീ ഗുരുമൂർത്തയെ നമ ഇദം ശ്രീദ
—ക്ഷിണാമൂർത്തയെ.

താ: മായാസമാഛാദനാൽ=മായയാൽ മൂടപ്പെട്ടതുകൊണ്ടു. രാഹുഗ്രസ്തദിവാകരേന്ദുസദൃശഃ=രാഹുവിനാൽ പിടിക്കപ്പെട്ട സൂര്യചന്ദ്രന്മാർക്കതുല്യം; സന്മാത്രഃ=സത്താമാത്രസ്വരൂപൻ; കരണൊപഃ... സുഷുപ്തഃ പുമാൻ=ഇന്ദ്രിയാദി കരണങ്ങൾ അടങ്ങിയതുനിമിത്തം യാതൊരുവൻ സുഷുപ്തനായിഭവിച്ചുവൊ പ്രാഗസ്വാപ്സമിതി=മുമ്പുഞാൻ ഉറങ്ങിയിരുന്നു എന്നു: പ്രബോധസമയെ=ഉണരുമ്പോൾ യഃപ്രത്യഭിജ്ഞായതെ=യാതൊരുവൻ ഓർമ്മിച്ചു അറിയുന്നുവൊ.

താ: ഗ്രഹണസമയത്തു ഇരുട്ടിനാൽ ഗ്രസിക്കപ്പെട്ട സൂര്യചന്ദ്രന്മാർ എന്നവണ്ണം സന്മാത്രസ്വരൂപമായ ആത്മാവു മായയാൽ മൂടപ്പെട്ടതുപോലെ കാണപ്പെടുന്നു. പരമാർത്ഥത്തിൽ അതു എന്നും ഒരേനിലയിലിരിക്കുന്നു- കണ്ണു, ചെവി മുതലായ കരണങ്ങൾ അടങ്ങുകയാൽ ഉറക്കത്തിൽ- (സ്വപ്നംപോലും ഇല്ലാത്ത ഉറക്കത്തിൽ) പുരുഷൻ ഇല്ലാത്തതുപോലെ തോന്നപ്പെടും; എന്നാൽ സന്മാത്രമായ നമ്മുടെ ആത്മാവു അപ്പോൾ നശിച്ചുപോകുന്നില്ല. നശിക്കുന്നില്ലാത്തതുകൊണ്ടാണു പിന്നീടു ഉണരുമ്പോൾ, ഞാൻ ഉറങ്ങുകയായിരുന്നു, ഒന്നും അറിഞ്ഞില്ല, സുഖമായിരുന്നു, എന്നും മററും പറയുന്നതു- ആത്മാവു അപ്പോൾ നശിച്ചുപോകുന്നു എങ്കിൽ തലേദിവസത്തെ കാര്യങ്ങൾ ഓർമ്മിക്കാൻ ആരുമില്ലെന്നാം വരും. ആത്മാവു മാററില്ലാത്ത വസ്തുവാണു. ആത്മസ്വരൂപമായ ശ്രീദക്ഷിണാമൂർത്തിയെ വണങ്ങുന്നു

൭. മൂ: ബാല്യാദിഷ്വപിജാഗ്രദാദിഷുതഥാസർവ്വാ
— സ്വവസ്ഥാസ്വപി
വ്യാവൃത്താസ്വനുവർത്തമാനമഹമിത്യന്തഃ
— സ്ഫുരന്തം സദാ
സ്വാത്മാനംപ്രകടീകരോതിഭജതാം, യോ
— മുദ്രയാഭദ്രയാ
തസ്മൈശ്രീഗുരുമൂർത്തയേനമഇദംശ്രീദക്ഷി
— ണാമൂർത്തയേ

അ: വ്യാവൃത്താസു=മാറിമാറിവരുന്ന; ബാല്യാദിഷ്വപി......അവസ്ഥാസ്വപി=ബാല്യം, യൌവ്വനം, വാർദ്ധക്യം, ജാഗ്രത, സ്വപ്നം, സുഷുപ്തി, മോഹാലസ്യം ഇങ്ങിനെയുള്ള എല്ലാ അവസ്ഥക

ളിലും; സദാ=എല്ലായ്പോഴും അഹമിത്യന്തഃസ്ഫുരന്തം=ഞാൻ ഞാൻ, എന്നു അകത്തിരുന്നു ജ്വലിക്കുന്ന. സ്വാത്മാനം=തന്റെ ആത്മാവിനെ, പ്രകടീകരോതി=പ്രത്യക്ഷമാക്കുന്നു യഃ=യാതൊരുവൻ ഭജതാം=ഭജിക്കുന്നവൎക്കു മുദ്രയാഭദ്രയാ=ആ ശ്രയും പാവനമായ മുദ്രകൊണ്ടു; ചിന്മുദ്രകൊണ്ടു.

താ: ബാല്യംമുതലായ മാറുന്ന അവസ്ഥകളിൽ മാറിമാറിവരുന്നുണ്ടെങ്കിലും, ആ എല്ലാഅവസ്ഥകളിലും, ഞാൻ, എന്നുള്ള ചൈതന്യസ്ഫുരണം മാറിക്കാണുന്നില്ലാ- ഞാൻഎന്നു പറഞ്ഞതു, കേവലം ദേഹാദികളെ (ഗൎവ്വം) ഉദ്ദേശിച്ചല്ലാ. ഉള്ളിലെ ചൈതന്യത്തെയാണു ഞാൻ, ഞാൻ, എന്നിപ്രകാരം ഉള്ളിൽവിളങ്ങുന്ന സച്ചിൽസ്വരൂപമായ തന്റെ ആത്മാവിനെ മൌനമുദ്രയാൽ വിളക്കുന്ന പരമഗുരുവായ ശ്രീദക്ഷിണാമൂൎത്തിയെ വണങ്ങുന്നു.

പ. മൂ: വിശ്വംപശ്യതികാൎയ്യകാരണതയാസ്വസ്വാ
—മിസംബന്ധതഃ
ശിഷ്യാചാൎയ്യതയാതഥൈവപിതൃപുത്രാദ്യാ
—ത്മനാഭേദതഃ
സ്വപ്നേ, ജാഗ്രതിവായഏഷപുരുഷോമായാ
—പരിഭ്രാമിതഃ
തസ്മൈശ്രീഗുരുമൂൎത്തയെനമഇദം ശ്രീദ
—ക്ഷിണാമൂൎത്തയെ-

അ: യഃ=യാതൊരു; ഏഷഃപുരുഷഃ=ഈ പുരുഷൻ, ജീവാത്മാവു; മായാപരിഭ്രാമിതഃ=മായയാൽ മോഹംപ്രാപിച്ചവനായി; സ്വപ്നേജാഗ്രതി വാ=സ്വപ്നത്തിലായാലും, ജാഗ്രദവസ്ഥയിലായാലും

ട്ടു; കാൎയ്യകാരണ... സംബന്ധതഃ= കാൎയ്യകാരണ രൂപമായിട്ടും, താൻ എന്നും ഈശ്വരൻ എന്നുമുള്ള ഭേദഭാവനയോടുകൂടിയും; ശിഷ്യാചാൎയ്യതയാ= ഗുരുശിഷ്യൻ എന്ന ഭാവത്തിലും. തഥൈവ= അതുപോലെ പിതൃപുത്രാദ്യാത്മനാ ഭേദതഃ= പിതാവു പുത്രൻ എന്നുള്ള ഭേദത്തിലും; വിശ്വം പശ്യതി= ജഗത്തിനെ കാണുന്നു, തസ്മൈ ശ്രീഗുരുമൂൎത്തയേ= അങ്ങിനെയുള്ള ശ്രീഗുരുമൂൎത്തിക്കായിക്കൊണ്ടു.

താ. ആവരണശക്തിയാൽ മൂടപ്പെട്ടജീവൻ പ്രപഞ്ചത്തെ ദ്വൈതമായി കാണുന്നു. അതായതു, കാൎയ്യകാരണരൂപത്തിലും, മുതൽ, മുതലുടമസ്ഥൻ, എന്നും ശിഷ്യൻ, ഗുരു, അല്ലെങ്കിൽ പിതാവു, പുത്രൻ എന്നും മറ്റുമുള്ള ഭിന്നിച്ചഭാവനയോടുകൂടി; പരമാൎത്ഥത്തിൽ ഈ ജീവനും അഖണ്ഡചിദ്രൂപമായ പരമാത്മാവും ഒന്നുതന്നെ. അറിവു എന്നതു ഭൂതമയം (ജഡമയം) അല്ലാത്തതുകൊണ്ടു ഒന്നെന്നും രണ്ടെന്നും മറ്റുമുള്ള ബന്ധതയം അതിനില്ലാ- സൈന്ധവഘനം പോലെ നിരന്തരമായി, ഏകമയമായതിനെ- ദ്വൈതമറിയുന്നവർ പരംപ ല്ലിതങ്ങളായി, തോന്നൽമാത്രം ഇനി ന അഖണ്ഡാത്മാവായിരിക്കുന്ന ദക്ഷിണാമൂൎത്തിയെ ധ്യാനിക്കുന്നു.

൯. മൂ: ഭൂരംഭാംസ്യനലോനിലോംബര മഹൎന്നാ
—ഥോ ഹിമാംശുഃ പുമാൻ
നിത്യാഭാതി ചരാചരാത്മകമിദം യസ്യൈ
—വമൂൎത്ത്യഷ്ടകം
നാന്യത് കിഞ്ചനവിദ്യതേ വിമൃശതാം യ
—സ്മാത് പരസ്മാദ്വിഭോഃ

തസ്മൈ ശ്രീഗുരുമൂൎത്തയെ നമ ഇദം ശ്രീ
—ദക്ഷിണാമൂൎത്തയെ.

അ: ഭൂരംഭാംസി=മണ്ണും ജലവും; അനലൻ=അഗ്നി; അനിലൻ=വായു; അംബരം=ആകാശം; അഹൎന്നാഥൻ—സൂൎയ്യൻ; ഹിമാംശു:=ചന്ദ്രൻ; പുമാൻ=പുരുഷൻ-ഹോതാവു; ഭോക്താവു; ഇത്യാഭാതി ചരാചരാ...ഷ്ടകം=ഇപ്രകാരം യാതൊരുത്തന്റെ എട്ടുവിധശരീരങ്ങൾ ചരാചരാത്മകമായി ശോഭിക്കുന്നു. വിമൃശതാം=വിചാരിക്കുന്നവൎക്കു; യസ്മാത് പരസ്മാദ് വിഭോ:=സൎവ്വനിയന്താവാകുന്ന യാതൊരുത്തനിൽനിന്നു; നാന്യത് കിഞ്ചന വിദ്യതെ=അന്യമായിട്ടു ഒന്നും ഇല്ലയോ-അവനായിക്കൊണ്ടു നമസ്കാരം.

താ: ഈ കാണുന്ന ചരാചരങ്ങളെല്ലാം ചിദ്വിലാസങ്ങളാകുന്നു. സച്ചിൽസ്വരൂപമായ ആ പരവസ്തുവിൽനിന്നു അന്യമായി യാതൊന്നും ഇല്ല. അവിചാരദശയിൽ ഭൂതാദികളും പ്രത്യേകമാണെന്നു തോന്നും. വിചാരശൂന്യന്മാൎക്കു മൺകുടം മണ്ണിൽ നിന്നു വേറായി കാണപ്പെടുന്നതുപോലെ. സ്വാത്മാവായ ശ്രീദക്ഷിണാമൂൎത്തിയെ നമസ്കരിക്കുന്നു.

൧൦. മൂ സൎവ്വാത്മത്വമിതിസ്ഫുടീകൃതമിദം യസ്മാദ
—മുഷ്മിൻസ്തവെ
തേനാസ്യ ശ്രവണാൽ തദൎത്ഥമനനാൽ
—ധ്യാനാച്ചസങ്കീൎത്തനാൽ
സൎവ്വാത്മത്വമഹാവിഭൂതിസഹിതം സ്യാദീ
—ശ്വരത്വംസ്വത:
സിദ്ധ്യേൽ തത് പുനരഷ്ടധാ പരിണതം
—ചൈശ്വൎയ്യമവ്യാഹതം:

ആം; ഈ സ്തോത്രത്തിൽ സൎവ്വാത്മത്വമെന്നു ള്ളതു സ്പഷ്ടമാക്കി ചെയ്തിരിക്കുന്നതുകൊണ്ടു ഇതിന്റെ ശ്രവണത്താലും, അൎത്ഥചിന്തനംകൊണ്ടും, ധ്യാനിക്കയും ഇതിനെ കീൎത്തിക്കയും ചെയ്യുന്നതിനാലും സൎവ്വാത്മത്വമഹാവിഭൂതിയോടുകൂടിയ ഈശ്വരത്വവും യാതൊരു കുറവുമില്ലാത്ത അഷ്ടൈശ്വൎയ്യങ്ങളും സിദ്ധിക്കും.

"ചിത്രം വടതരോൎമ്മൂലെ വൃദ്ധാഃ ശിഷ്യാ ഗുരുൎയ്യുവാ
ഗുരോസ്തു മൌനം വ്യ[illegible] ശിഷ്യാസ്തു ഛിന്ന
സംശയാഃ"

ശുഭമസ്തു

—:0:—